# മുഖവുര

റോമാസഭയിലുൾപ്പെട്ട എൻെറ ചില മാന്യസുഹൃത്തുക്കൾ "പത്രോസിൻെറ പരമാധികാരം" സംബന്ധിച്ച് എന്നോട് പ്രതിവാദിക്കയുണ്ടായി. ഇതിൻെറ യഥാർത്ഥം ഗ്രഹിക്കണമെന്നുള്ള ഉദ്ദേശത്തിന്മേൽ ഞാൻ ചിലപുസ്തകങ്ങൾ പാരായണം ചെയ്കയുണ്ടായി. എൻെറ അന്വേഷണഫലമായി കിട്ടിയിട്ടുള്ള സംഗതികളെ ഒരു ചെറുപുസ്തകമായി പ്രസിദ്ധം ചെയ്യുന്നതു് പൊതുവെ പ്രയോജനകരമായി തീരുമെന്നു് എനിക്കു് തോന്നിയതിനാൽ എൻെറ ഈ ആദ്യകൃതിയെ പൊതുജനസമക്ഷം അവതരിപ്പിക്കയും, മററാരേയും ക്ഷതപ്പെടുത്തണമെന്നുള്ള ഉദ്ദേശം അശേഷവുമില്ലാത്തതിനാൽ ആക്കെങ്കിലും വല്ല അസ്സുഖവും തോന്നുന്നുണ്ടെങ്കിൽ അതു സദയം ക്ഷമിക്കണമെന്നു് ആവശ്യപ്പെടുകയും, എല്ലാവരും ഈ പുസ്തകം വാങ്ങി വായിച്ച് സത്യം ഗ്രഹിക്കണമെന്നു് അഭ്യർത്ഥിക്കയും, ചെയ്തുകൊള്ളുന്നു.

കോതമംഗലം,<br>
21—1—124.

എന്നു് വിധേയൻ,<br>
പി. എം. കുയ്യാക്കോസ് കത്തനാർ.



# 'വി. പത്രോസിൻെറ പരമാധികാരം'



യേശുമിശിഹാ പത്രോസിനെ സഭയുടെ ആകമാന തലവനായി നിയമിച്ചു എന്നും പത്രോസ് മററു അപ്പോസ്തോലന്മാരുടെമേലും പരമാധികാരംപ്രയോഗിച്ചിരുന്നു എന്നും പത്രോസ് വഴി ആ അധികാരം 'റോമിലെ മാർപ്പാപ്പായിൽ സ്ഥിതിചെയ്യുന്നു എന്നും മററും റോമാസഭ വാദിക്കുന്നു. പത്രോസിനോ പിൻഗാമികൾക്കോ ഇങ്ങനെ ഒരു പരമാധികാരം ഉണ്ടായിരുന്നോ എന്നു് വി. വേദപുസ്തകത്തേയും ഇതരചരിത്രസാക്ഷ്യങ്ങളേയും ആസ്പദമാക്കി നമുക്കു് പരിശോധിക്കാം.

"നീ കീപ്പായാകുന്നു, ഈ കീപ്പാമേൽ ഞാൻ എൻെറ സഭയെ പണിയും". മത്തായി 16. 18 പത്രോസ് യേശു ജീവനുള്ള ദൈവത്തിൻെറ പുത്രനായ മിശിഹായാകുന്നു എന്നു് ഏററുപറഞ്ഞു. യഹൂദന്മാർക്കും മററു് അനേകർക്കും ഈ പരമരഹസ്യം അജ്ഞാതമായിരുന്നു. പത്രോസ് ദൈവപുത്രനിലുള്ള വിശ്വാസത്തെ വെളിപ്പെടുത്തി. വി. സഭയുടെ അടിസ്ഥാനമാകുന്ന ആ വിശ്വാ

സത്തെ പത്രോസ് ഏററുപറഞ്ഞതിനാൽ ആ വിശ്വാസമാകുന്ന പാറമേൽ തൻെറ സഭയെ പണിയും എന്ന് മിശിഹാ പറഞ്ഞു. യേശു തന്നേക്കുറിച്ച് ജനങ്ങളുടെ ഇടയിലുള്ള അഭിപ്രായം എന്താണെന്ന് ശിഷ്യന്മാരോട് ചോദിച്ചു. അതിന് ചിലർ യൂഹാനോൻ സ്നാപകൻ എന്നും, വേറെ ചിലർ ഏലിയാവെന്നും, മററു ചിലർ പ്രവാചകന്മാരിൽ ഒരുത്തനെന്നും ഇങ്ങനെ തന്നെക്കുറിച്ച് ജനങ്ങൾ പറയുന്നു എന്ന് അവർ പറഞ്ഞു. എന്നാൽ കർത്താവു് ശിഷ്യന്മാരോട് പൊതുവെ തന്നേക്കുറിച്ച് അവരുടെ അഭിപ്രായം എന്താണെന്ന് ചോദിച്ചു. എല്ലാവർക്കുംവേണ്ടി പത്രോസ് മറുപടി പറഞ്ഞു സഭയുടെ അടിസ്ഥാനമായ ദൈവപുത്രനിലുള്ള വിശ്വാസമാകുന്ന പത്രോസ് ഏററുപറഞ്ഞ ആ പാറമേൽ തൻെറ സഭയെ പണിയും എന്ന് ക്രിസ്തു പറകയും ചെയ്തു. സഭയുടെ അടിസ്ഥാനം വിശ്വാസവും അതിനെ പ്രത്യക്ഷപ്പെടുത്തുന്ന സമ്മതവുമാകുന്നു. (ഹൈമ്മോന്തുസോവ്തവദീസോ.) പത്രോസാണ് പാറ, പാറയാകുന്ന പത്രോസിന്മേലാണ് സഭ പണിയപ്പെട്ടിരിക്കുന്നതു് എന്നു പറയുന്നതു് വിശ്വാസവിപരീതമാണ്. പത്രോസ് എന്നതിന് ഗ്രീക്കുഭാഷയിൽ "പെത്രോസ്" എന്നും പാറ എന്നതിന് 'പെട്രാ, (Petra) എന്നുമാണ് ആദ്യത്തെ പെത്രോസ് എന്നതു പുല്ലിംഗമായും രണ്ടാമത്തെ 'പെട്രാ, എന്നതു് സ്ത്രീലിംഗമായും ഉപയോഗിച്ചിരിക്കുന്നു. സുറിയാനിയിൽ ആത്തു കീപ്പാ: അൽഹോദെ കീപ്പോ എബ്‌നഹ് ല്ഈത്തു് എന്നാണ്. ആദ്യത്തെ കീപ്പാ എന്ന

ത്തു പുല്ലിംഗമായും രണ്ടാമത്തേത്തു് സ്ത്രീലിംഗമായും കാണുന്നു. പത്രോസിന്മേലായിരുന്നു പണിയുന്നതെങ്കിൽ രണ്ടാമത്തേതു് സ്ത്രീലിംഗരൂപത്തിൽ കർത്താവു് ഒരിക്കലും ഉപയോഗിക്കയില്ലായിരുന്നു. പത്രോസിനു് കീപ്പാ എന്നു് യേശു പേർവിളിച്ചു. യൂഹ. 1. 42. യേശു തന്റെ ശിഷ്യന്മാരിൽ മററു ചിലർക്കും ഇപ്രകാരം പ്രത്യേക പേരുകൾ നൽകിയിട്ടുണ്ടു്. സെബദിമക്കളായ യാക്കോബു് യോഹന്നാൻ എന്നിവൎക്കു ഇടിമക്കൾ എന്നൎത്ഥമുള്ള ബോവിനേൎഗ്ഗെസ് എന്നുപേരിട്ടു മൎക്കോസ് 3. 17. ശെമവൂനു് കീപ്പാ എന്നു താൻ പേർവിളിച്ചിട്ടുള്ളതുകൊണ്ടു് 'നീ കീപ്പായാകുന്നു. എന്നു പറയുന്നതു് തന്റെ പേരിനെ ഉദ്ദേശിച്ചാകുന്നു. അതുകൊണ്ടു് അതു പുല്ലിംഗമായികാണുന്നു. രണ്ടാമത്തെ "കീപ്പാ" സ്ത്രീലിംഗത്തിൽ ഉപയോഗിച്ചിരിക്കുന്നതിനാൽ അതു പത്രോസല്ല, പ്രത്യുത പത്രോസ് ഏററുപറഞ്ഞ ദൈവപുത്രനിലുള്ള വിശ്വാസമാകുന്നു എന്നു് സ്പഷ്ടമാണു്.

പത്രോസ് വിശ്വാസം ഏററുപറഞ്ഞതുകൊണ്ടു് പത്രോസിനു് പരമാധികാരം ഉണ്ടെന്നു് വരുന്നതല്ല മററു അപ്പോസ്തോലന്മാരും വിശ്വാസംഏററുപറഞ്ഞിട്ടുള്ളതായികാണുന്നു. നാഥാനിയേൽ "നീ ദൈവപുത്രൻ ഇസ്രായേലിന്റെ രാജാവു്" എന്നു ഏററുപറഞ്ഞു. യൂഹാ. 1.49. പടകിലുണ്ടായിരുന്ന ശിഷ്യന്മാർ എല്ലാവരും "നീ ദൈവപുത്രൻ സത്യം എന്നു് തന്നിൽ ഏററുപറഞ്ഞു. മത്തായി 14. 33. പത്രോസ് വിശ്വാസംഏററുപറഞ്ഞിട്ടുള്ളതു എല്ലാശിഷ്യന്മാൎക്കും വേണ്ടിയാണു്. മററുള്ളവർക്കും കൂടിപത്രോസ് വിശ്വാസം ഏററുപറയുന്നതു് കാണുക.

"നീ ദൈവത്തിന്റെ പരിശുദ്ധൻ എന്നും ഞങ്ങൾ വിശ്വസിച്ചും അറിഞ്ഞും ഇരിക്കുന്നു" യൊഹ. 6. 69. ഇവിടെ ഞങ്ങൾ എന്നു പത്രോസ് ബഹുവചനം ഉപയോഗിച്ചിരിക്കുന്നു. അതുകൊണ്ടു് പത്രോസ്, എല്ലാവരോടുംകൂടി ചോദിച്ച ചോദ്യത്തിന് എല്ലാവക്കും വേണ്ടി പറഞ്ഞുവെന്നേയുള്ളു. പലർ കൂടിയിരിക്കുന്ന സദസ്സിൽ ഏതെങ്കിലുംകാര്യത്തെ സംബന്ധിച്ച് ഒരാൾ അഭിപ്രായം പറകയും മറ്റുള്ളവർ അതിനെ സമ്മതിക്കയൊ വിസ്സമ്മതിക്കയൊ ചെയ്യുകയാണല്ലൊ സാധാരണ പതിവ്. പത്രോസ് ഏറ്റുപറഞ്ഞ അതേവിശ്വാസംതന്നെയായിരുന്നു മറ്റുള്ളവക്കും ഉണ്ടായിരുന്നതു്. പത്രോസ് അതു് പ്രസ്പഷ്ടമാക്കി എന്ന ഏക കാരണത്താൽ പരമാധികാരം ഒന്നും അർഹിക്കുന്നില്ല.

റോമാക്കാർ, സഭയെദൃശ്യസഭ എന്നും അദൃശ്യസഭ എന്നും രണ്ടായി തിരിച്ച് ദൃശ്യസഭക്കു് ഒരു തലവനും അദൃശ്യസഭക്കു് ഒരു തലവനും ഉണ്ടെന്നു് പറയുന്നു. മിശിഹാ ഒരു സഭയെ സ്ഥാപിച്ചിട്ടുള്ളു. സഭയെയെ തന്റെ ശരീരത്തോടു് സാമ്യപ്പെടുത്തിയിരിക്കുന്നു. താൻ അതിന്റെ തലയുമാണ്. എപ്പേസി. 5. 22. ഒരു സഭയും ഒരുതലവനുമേയുള്ളൂ. സഭയെന്നതു് ദൃശ്യവും അദൃശ്യവുമായ വിശ്വാസികളുടെ കൂട്ടമാണ്. അതിന്റെ തലവൻ ക്രിസ്തുവാണ്. ക്രിസ്തു സ്ഥാപിച്ച സഭ ദൃശ്യമെന്നോ അദൃശ്യമെന്നോ പറഞ്ഞിട്ടില്ല. സഭകളെ എന്നല്ല സഭയെ എന്നാണ് പറഞ്ഞിരിക്കുന്നതു്. ഏകസഭയെ താൻ സ്ഥാപിച്ച അതിന്റെ തലവൻ താനുമത്രെ. എപ്പേ. 4. 4-6. തന്റെ സ്വർഗ്ഗാരോഹണശേഷം സഭയെ നില

നിറുത്തുന്നതിനും മററുമായി പന്ത്രണ്ടു പേരെ അധികാരപ്പെടുത്തി. ലോകാവസാനത്തോളം അവരോടു കൂടിയുണ്ടായിരിക്കുമെന്ന് പറഞ്ഞു. പത്രോസിനോടു കൂടി മാത്രം ഉണ്ടായിരിക്കുമെന്നല്ലല്ലോ പറഞ്ഞത്. മത്താ. 28· 20·

ക്രിസ്തു സഭയുടെ മൂലക്കല്ല് ആകുന്നു. അപ്പോസ്തോലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ പണിതിരിക്കുന്നു. എപ്പേ. 2· 20· പത്രോസിന്മേൽ മാത്രമാണ് സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നതെങ്കിൽ വി. പൗലോസ് ഇങ്ങനെ പറയുകയില്ലായിരുന്നു. അപ്പോസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിസ്ഥാനത്തിന്മേലാണ് പണിയപ്പെട്ടിരിക്കുന്നതെന്ന് വ്യക്തമാകുന്നു. എപ്പേസ്യർക്ക് പൌലോസ് ലേഖനം എഴുതുന്ന കാലത്ത് പത്രോസിന് പരമാധികാരമുള്ളതായോ, പത്രോസിന്മേൽ മാത്രം സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നതായോ പൗലോസിനറിവില്ല. വി. സഭയാകുന്ന കെട്ടിടത്തിൻെറ നിർമ്മാണത്തിൽ പത്രോസും പൗലോസും മററു അപ്പസ്തോലന്മാരും മററു വിശ്വാസികളും ഓരോ വിധത്തിൽ അതിൻെറ കെട്ടുപണിയിൽ ഭാഗഭാക്കാകുന്നു. എല്ലാം കൂടി യുക്തമായി ചേർന്ന് കർത്താവിൽ വിശുദ്ധമന്ദിരമായി വളരുന്നു. എപ്പേ. 2· 21· അതുകൊണ്ടു് സഭയുടെ പണിയിൽ കുറെ പത്രോസ് പണിതു; കുറെ പൗലോസും കുറെ മററു അപ്പസ്ഥോലരും കുറെ പിതാക്കന്മാരും പണിതു. അതേ അടിസ്ഥാനത്തിൽ തന്നെ അതേ പണി തന്നെ ഇപ്പോഴും വി. സഭയിൽ നടന്നു വരുന്നു. അപ്പസ്തോലന്മാരുടെയും പ്രവാചകന്മാരുടെയും അടിസ്ഥാനത്തിൽ പണിയ

പ്പെട്ടിരിക്കുന്നു. പത്രോസിന്മേൽ മാത്രമല്ലല്ലോ സഭ പണിയപ്പെട്ടിരിക്കുന്നതു്.

അപ്പസ്തോലന്മാരുടെ ഇടയിൽ അവരിൽ പ്രധാനി ആരായിരുന്നു എന്നു് ഒരു തക്കമുണ്ടായി. യേശു വ്യക്തമായ ഭാഷയിൽ അവരോടു ഉപദേശമായി പറയുന്നതു്, "ഒരുവൻ മുമ്പനാകുവാൻ ഇച്ഛിച്ചാൽ അവൻ എല്ലാവരിലും ഒടുക്കത്തവനും എല്ലാവർക്കും ശുശ്രൂഷകനും ആകണം." മർക്കോ. 9. 34-35. വീണ്ടും യേശു പറയുന്നതു്; "ജാതികളുടെ രാജാക്കന്മാർ അവരിൽ കർത്തൃത്വം നടത്തുന്നു; അവരുടെമേൽ അധികാരം നടത്തുന്നവരെ ഉപകാരികൾ എന്നു പറയുന്നു. നിങ്ങളോ അങ്ങനെയല്ലാ; നിങ്ങളിൽ വലിയവൻ ഇളയവനെപ്പോലെയും നായകൻ ശുശ്രൂഷിക്കുന്നവനെപ്പോലെയും ആകട്ടെ." ലൂക്കോ. 22. 24. 27. അവരുടെ ഗുരുവും നായകനുമായ യേശു എളിമയുടെ ഏററവും ഉത്തമമായ ദൃഷ്ടാന്തത്തെ കാണിച്ചുകൊടുക്കുകയാണു് ചെയ്തതു്. അവർ ഭക്ഷണത്തിനിരുന്നപ്പോൾ താൻ അവരെ ശുശ്രൂഷിച്ചു. തന്റെ ശിഷ്യന്മാരുടെ കാലുകളെ കഴുകി. തന്റെ പ്രവൃത്തികളിലും തന്റെ വേഷധാരണത്തിലും യാതൊരു പ്രശംസയുടെ ഭാവവുമില്ലായിരുന്നു. തന്റെ ശിഷ്യന്മാരെ താൻ പഠിപ്പിക്കുന്നതും പ്രീശന്മാരെപ്പോലെയും ശാസ്ത്രിമാരെപ്പോലെയും അഹംഭാവികളും റബ്ബി എന്നു വിളിക്കപ്പെടുന്നവരുമാകരുതു് എന്നാണു്. "നിങ്ങളോ റബ്ബി എന്നു് പേർ എടുക്കരുതു്. ഒരുത്തൻ അത്രെ നിങ്ങളുടെ ഗുരു; നിങ്ങളോ എല്ലാവരും സഹോദരന്മാർ. ഭൂമിയിൽ ആരേയും പിതാവു് എന്നു് വിളിക്കരുതു്; ഒരുത്തൻ അത്രേ നിങ്ങളുടെ പിതാവു്; സ്വർഗ്ഗസ്ഥൻ തന്നെ. നിങ്ങൾ നാ

യകന്മാർ എന്നും പേർ എടുക്കരുതു്. ഒരുത്തൻ അത്രേ നി ങ്ങളുടെ നായകൻ, ക്രിസ്തു തന്നെ". മത്താ. 23. 7-11. ശ്ലീഹന്മാർ എല്ലാവരും സമത്വമുള്ളവരും സഹോദരന്മാരുമായിരുന്നു എന്നും ക്രിസ്തു മാത്രം അവരുടെ നായകനായിരുന്നു എന്നും സ്പഷ്ടമാണല്ലോ.

സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ പത്രോസിനു കൊടുത്തു. മത്താ. 16. 19. ആ താക്കോൽ പത്രോസിനു് പ്രത്യേകമായി കൊടുത്തിട്ടുള്ള ഒന്നല്ല. താക്കോൽ കെട്ടുന്നതിനും അഴിക്കുന്നതിനുമുള്ള ആചാര്യത്വത്തിന്റെ അധികാരമാകുന്നു. ഇതു് എല്ലാവരും പ്രാപിച്ചിട്ടുണ്ടു്. "നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും. നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിരിക്കും." മത്താ. 18. 18. കർത്താവിന്റെ അന്ത്യശാസനത്തിൽ പത്രോസിനു് പ്രത്യേകമായി ഒരധികാരവും കൊടുത്തിട്ടില്ല. "സ്വർഗ്ഗത്തിലും ഭൂമിയിലും സകല അധികാരവും എനിക്കു് നൽകപ്പെട്ടിരിക്കുന്നു. ആകയാൽ നിങ്ങൾ പുറപ്പെട്ടു് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോടു കല്പിച്ചതൊക്കെയും പ്രമാണിപ്പാൻതക്കവണ്ണം ഉപദേശിച്ചുംകൊണ്ടു് സകല ജാതികളേയും ശിഷ്യരാക്കികൊൾവീൻ. ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടു കൂടെ ഉണ്ടെന്നു് അരുളിചെയ്തു." മത്താ. 28. 18-20. പത്രോസ് സുവിശേഷവേല ചെയ്തതുപോലെ മററു് അപ്പസ്തോലന്മാരും സുവിശേഷവേല ചെയ്തു. പാപമോചനാധികാരവും ഭരണാധികാരവും എല്ലാവർക്കും ഉണ്ടായിരുന്നു. എല്ലാവരും അത്ഭുതങ്ങൾ പ്രവർത്തിച്ചു. എല്ലാവരും ... ന്തൃഹാറ.

ൾ പ്രവൎത്തിച്ചിട്ടുണ്ടു്. എല്ലാവരും പരിശുദ്ധാത്മാവിനെ കൈക്കൊണ്ടു. യൂഹ. 20. 21-22. തൻെറ മഹിമയുടെ സിംഹാസനത്തിൽ താൻ ഇരിക്കുമ്പോൾ പന്ത്രണ്ടു് അപ്പൊസ്തോലന്മാർ പന്ത്രണ്ടു് സിംഹാസനങ്ങളിൽ ഇരുന്നു് ഇസ്രായേലിൻെറ പന്ത്രണ്ടു ഗോത്രങ്ങളെ ന്യായം വിധിക്കും എന്നുള്ള വാഗ്ദത്തം എല്ലാവരോടുമായിരുന്നു. മത്താ. 19. 28. കൎത്താവിൻെറ വീക്ഷണത്തിൽ ശ്ലീഹന്മാർ സമന്മാരായിട്ടല്ലാതെ മററു ശ്ലീഹന്മാരുടെ മേൽ ഭരണം നടത്തുന്നതിനു് അധികാരമുള്ളവനായി പത്രോസിനെ ഒരിക്കലും താൻ കരുതിയിരുന്നില്ലാ. മററു് അപ്പൊസ്തോലന്മാരുടെ സിംഹാസനം പോലെയല്ലാതെ പത്രോസിൻെറ സിംഹാസനത്തിനു് പ്രത്യേകതയുള്ളതായി കാണുന്നില്ല. പന്ത്രണ്ടുപേരും സമാധികാരത്തിൽ വിധിക്കുന്നവരായിരിക്കും. പത്രോസ് പരമാധികാരിയായിരുന്നെങ്കിൽ മററുള്ളവരെ പത്രോസ് വിധിക്കുമെന്നു പറയുമായിരുന്നു.

തലവരി പിരിക്കുന്നവർ പത്രോസിൻെറ അടുക്കൽ വന്നു; യേശു തലവരിപ്പണം കൊടുക്കുന്നില്ലയോ എന്നു ചോദിച്ചു. പത്രോസ് കൊടുക്കുമെന്നു പറഞ്ഞു. “ഭൂമിയിലെ രാജാക്കന്മാർ ചുങ്കമോ, കരമോ ആരോടുവാങ്ങുന്നു.? പുത്രന്മാരോടൊ, അന്യന്മാരോടൊ?” എന്നു് പത്രോസിനോടു് ചോദിച്ചതിനു് അന്യന്മാരിൽ നിന്നു് എന്നു് മറുപടി പറഞ്ഞു.-“നാം അവൎക്കു് ഇടൎച്ചവരുത്താതിരിക്കേണ്ടതിനു് നീ കടലിലേക്കു് ചെന്നു് ചൂണ്ടൽ ഇട്ടു് ആദ്യം കിട്ടുന്ന മീൻ എടുക്ക; അതിൻെറ വായ് തുറക്കുമ്പോൾ ഒരു ചതുൎദ്രമപ്പണം കാണും; അതു് എടുത്തു് എനിക്കും നിനക്കും വേണ്ടി കൊടുക്ക.” എന്നു യേശു പറഞ്ഞു. മത്താ. 17. 26-27. എനിക്കും നിനക്കും

വേണ്ടി കൊടുക്ക എന്നതിനെ റോമാക്കാർ എന്തുത് വ്യാഖ്യാനിച്ച് പത്രോസിനെ പരമാധികാരിയാക്കുന്നു. മിശിഹായുടെ പ്രധാനാപതി പത്രോസാണെന്നും അതുകൊണ്ടാണ് എനിക്കും നിനക്കും വേണ്ടി കൊടുക്കുക എന്നു പറഞ്ഞതെന്നും പറയുന്നു. ഇരുപതു വയസ്സു പ്രായമുള്ള എല്ലായഹൂദനും ആത്മാവിന്റെ വീണ്ടെടുപ്പിന് ഒരുശേക്കൽ കൊടുക്കണമെന്ന് നിയമമുള്ളതുപോലെ (പുറ. 30. 1-16) തന്നെ ചക്രവൎത്തിക്ക് തലവരിപ്പണവും കൊടുക്കണം എന്നു നിയമം ഉണ്ട്. ധനവാൻ കൂടുതൽ കൊടുക്കരുത്. ദരിദ്രൻ കുറച്ചും കൊടുക്കരുത്. ദൈവതിരുസന്നിധിയിൽ എല്ലാവരും സമന്മാരാണെന്ന് കാണിക്കുന്നു. രണ്ടു "സൂസിൻ" വീതമാണ് ഓരോരുത്തരിൽ നിന്നും തലവരി പിരിച്ചുകൊണ്ടിരുന്നതു്. അതിൽ കുറവായോ കൂടുതലായോ ഒരുവനിൽ നിന്നും വാങ്ങുകയില്ലാ. (Ador) ഓദോർ മാസം 1-ാം നു- മുതൽ 25-ാം നു- ക്കകം എല്ലാവരും തലവരിപണം കൊടുത്തിരിക്കേണ്ടതാണ്. പിരിവുകാർ യേശുവിന്റെ അടുക്കൽ വന്നതു് ഓദോറിനു ശേഷം ആറുമാസം കഴിഞ്ഞാണ്. എന്നാൽ ഇതിനു മുമ്പ് യേശുവിനെ അവർ സമീപിച്ചിരുന്നില്ല. വലിയ രാജാവിന്റെ പുത്രനായ താൻ തലവരിപ്പണം കൊടുക്കേണ്ട ആവശ്യമില്ലായിരുന്നു.* തന്റെ മാതാപിതാക്കന്മാൎക്ക് താൻ കീഴ്വഴങ്ങിയിരുന്ന പ്രകാരം ശ്രേഷ്ഠാധികാരത്തിനും നിയമത്തിനും താൻ കീഴ്പ്പെടുന്നു. ഇടർച്ചയുണ്ടാകാതിരിക്കുന്നതിനു് തലവരി കൊടുക്കുന്നതിനാജ്ഞാപിക്കുന്നു. കൎത്താവിന്റെ കല്പനയനുസരിച്ച് ഒരു എസ്തീറോമതമ്യത്തിന്റെ വായിൽ നിന്നും കിട്ടി. അതു് യേശുവിനു വേണ്ടിയും പ

* The life of Christ

ത്രോസിനു വേണ്ടിയും കൊടുത്തു. പത്രോസും തലവരി കൊടുത്തില്ലായിരുന്നു. "എനിക്കും നിനക്കും വേണ്ടി കൊടുക്കുക" എന്നു പറയുന്നതിനാൽ യേശുവിനും പത്രോസിനും പ്രത്യേകം കൊടുക്കുക എന്നു വ്യക്തമാകുന്നു. എസ്തീറൊ നാലു "സൂസിൻ" തുക്കമുള്ളതും നാലു സൂസിൻ വിലയുള്ളതുമായ നാണയമാണു്. രണ്ടുപേരും പ്രത്യേകം പ്രത്യേകം കൊടുക്കേണ്ടതായ തലവരിപ്പണം അതിനു് വില മതിപ്പുള്ള ഒരു നാണയമായി കൊടുത്തതിൽ പത്രോസിനു് എന്തു പ്രത്യേകതയാണു് ലഭിക്കുന്നതെന്നു് മനസ്സിലാകുന്നില്ല. ഉദാഹരണം പറഞ്ഞാൽ നാലു ചക്രം കൊടുക്കേണ്ടതിനു് പകരം ഒരു പണം കൊടുക്കുന്നതിനു സമമാകുന്നു. യേശുവിന്റെ തലവരിപ്പണം കൊടുത്തതു് പത്രോസിന്റേതും കൂടി ആയിരുന്നു എന്നു് വ്യാഖ്യാനിക്കുന്നതു് പിശകാണു്. അതായതു് നിയമപ്രകാരം യേശു കൊടുക്കേണ്ട രണ്ടു "സൂസിൻ" അതു് യേശുവിനും പത്രോസിനും വേണ്ടി കൊടുത്തു എന്നൊ, ഒരു എസ്തീറ യേശു കൊടുക്കേണ്ടതു് പത്രോസിനുമായി കൊടുത്തു എന്നൊ പറയരുതു്. ഉപമകളായും ദൃഷ്ടാന്തങ്ങളായും പഠിപ്പിച്ചുകൊണ്ടിരുന്ന യേശു ഇതിൽ നിന്നും ചില മർമ്മങ്ങൾ വെളിപ്പെടുത്തുന്നു. ഇതിന്റെ വ്യാഖ്യാനം ഇങ്ങനെയാണു്. സമുദ്രം എന്നതു് ലോകവും ശെമവൂൻ ആചാര്യനും ചൂണ്ട പ്രസംഗവും മത്സ്യം മനുഷ്യവർഗ്ഗവും എസ്തീറൊ ശ്ലീഹന്മാരുടെ പഠിപ്പിക്കലുമാകുന്നു. * അതായതു് സമുദ്രമായ ലോകത്തിൽ ശെമവൂൻ ആകുന്ന ആചാര്യൻ ചൂണ്ടയാകുന്ന പ്രസംഗം മൂലം മത്സ്യമാകുന്ന മനുഷ്യവർഗ്ഗത്തിനു് എസ്തീറൊ ആകുന്ന സുവിശേഷത്തെ ദാനം ചെയ്യണമെന്നു്. എസ്തീറൊ നാലു സൂസിൻ ആകുന്ന

*തുഹാറ.

എന്ന് മുമ്പ് പറഞ്ഞുവല്ലൊ. അത് നാലു സുവിശേഷക
ന്മാരെ ഉദ്ദേശിക്കുന്നു. എനിക്കും നിനക്കും വേണ്ടി എന്നതു
മിശിഹാ വിലക്കു വാങ്ങിയിട്ടുള്ള സ്വജാതികൾക്കും പുറ
ജാതികൾക്കും വേണ്ടി കൊടുക്കുക. ചുരുക്കിപറഞ്ഞാൽ ക്രി
സ്തുവിന്റെ സുവിശേഷത്തെ സകലജാതികളിലും പ്രചരി
പ്പിക്കുന്നതിന് ഇതുമൂലംപത്രോസിനെ അനുസ്മരിപ്പിക്ക
യത്രെ ചെയ്തതു്. പത്രോസിനെ വിളിച്ച അവസരത്തിൽ
"മനുഷ്യരെ പിടിക്കുന്നവരാകും" എന്ന് പറഞ്ഞ ആ കാ
ര്യം ഈ സംഭവം മൂലം കുറെക്കൂടി ഉറപ്പിക്കുന്നു. ഇതിനേ
കുറിച്ച് യേശുവും പത്രോസും ഒന്നാണെന്നും യേശുവിന്റെ
പ്രതിപുരുഷനാകകൊണ്ടു് അങ്ങനെ പറഞ്ഞുഎന്നും മററും
വ്യാഖ്യാനിക്കുന്നതിനെക്കുറിച്ച് അത്ഭുതപ്പെടുകയല്ലാതെ
എന്തു ചെയ്യേണ്ടു?.

"ശീമോനെ, ശീമോനെ, സാത്താൻ നിങ്ങളെ ഗോ
തമ്പു പോലെ പാറേറണ്ടതിന് കല്പന ചോദിച്ചു. ഞാനോ
നിന്റെ വിശ്വാസം പൊയ്പ്പോകാതിരുപ്പാൻ നിനക്കു
വേണ്ടി അപേക്ഷിച്ചു. എന്നാൽ നീ ഒരു സമയം തിരി
ഞ്ഞു വന്നശേഷം നിന്റെ സഹോദരന്മാരെ ഉറപ്പിച്ചു കൊ
ൾക." (ലൂക്കോ. 22. 31. 32.) എന്ന് പത്രോസിനോട്
കത്താവ് പറഞ്ഞതിനെക്കുറിച്ച് സഹോദരന്മാരുടെ മേ
ലും പത്രോസിന് പരമാധികാരമുണ്ടെന്നു് വാദിക്കുന്നു. പ
ത്രോസിനു വേണ്ടി പ്രാൎത്ഥിച്ചതു പോലെ മററുള്ളവൎക്കു
വേണ്ടിയും പ്രാൎത്ഥിച്ചു. യൂഹാ. 17. 20. ഇവിടെ ഭാവി
യെ സംബന്ധിച്ച് പത്രോസിന് ചില സൂചനകൾ കൊടു
ക്കുന്നതായി കാണുന്നു. ഈ വാക്യങ്ങളെ തുടൎന്നുള്ള വാ
ക്യങ്ങളിൽ പത്രോസിന്റെ വീഴ്ചയെ സംബന്ധിച്ച് ക
ത്താവ് പ്രവചിച്ചു പറയുന്നു. യഹൂദ ക്രിസ്തുവിനെ ഒററി

ക്കൊടുക്കുന്നതു സംബന്ധിച്ചു "നിങ്ങളിൽ ഒരുവൻ എന്നെ കാണിച്ചുകൊടുക്കും" എന്നു നേരത്തെ അറിയിച്ചു. ഇതുപോലെ പത്രോസിനു വരുവാൻപോകുന്ന വീഴ്ചയെ കുറിച്ചും തിരിഞ്ഞുവന്നശേഷം തന്റെ സഹോദരന്മാരെ ഉറപ്പിക്കുന്നതിനെ കുറിച്ചും മുൻ കൂട്ടി അറിയിക്കയത്രെ ചെയ്തതു്. സഹോദരന്മാൎക്കു് ഇടക്കുണ്ടാകത്തക്ക ഒരുപ്രവൃത്തിയാണു് പത്രോസ് ചെയ്യുന്നതു് എന്നും തിരിഞ്ഞുവന്നശേഷം സഹോദരന്മാരെ ഉറപ്പിക്കുമെന്നും ക്രിസ്തുവിനു് അറിയാമായിരുന്നു. സാത്താൻ ഇവരെ പരീക്ഷിക്കുന്നതിനു് അനുമതി ചോദിച്ചു. സഭയുടെ തൂണായിരിക്കേണ്ട പത്രോസ് വിശ്വാസത്തിൽ കുറവുള്ളവനായി ഭവിക്കാതിരിപ്പാൻ കർത്താവു് പ്രാൎത്ഥിച്ചു. പത്രോസ് വിശ്വാസത്തിൽ കുറവുള്ളവനായി പ്രത്യക്ഷപ്പെട്ടിട്ടുണ്ടു്. പത്രോസിനെ അൽപ്പ വിശ്വാസി എന്നു് സംബോധന ചെയ്തിട്ടുണ്ടു്. മത്താ. 14. 31. പത്രോസു തെററിൽ നിന്നു തിരിഞ്ഞു വന്ന ശേഷം (Converted എന്നാണു് ഇംഗ്ലീഷ് വേദപുസ്തകത്തിൽ) മററു ശ്ലീഹന്മാൎക്കു് തന്നെക്കുറിച്ചുള്ള തെററിദ്ധാരണയെ നീക്കി വിശ്വാസ സംബന്ധമായ പ്രചോദനം കൊടുക്കുന്നവനായിരിക്കും എന്നല്ലാതെ മററുള്ളവരുടെ മേൽ പരമാധികാരിയായിരിക്കും എന്നു് ഇതിനു് വിവക്ഷയില്ലാ.

യേശു പത്രോസിനോടു് തന്നെ സ്നേഹിക്കുന്നുവോ എന്നു് മൂന്നുപ്രാവശ്യം ചോദിക്കയും ഓരോ പ്രാവശ്യവും പത്രോസ് ഏററു പറഞ്ഞ ശേഷം, തന്റെ കുഞ്ഞാടുകളേയും, മുട്ടാടുകളേയും, പെണ്ണാടുകളേയും മേയ്ക്കുന്നതിനു് ചുമതലപ്പെടുത്തുകയും ചെയ്തു. യോഹ. 21. 15. 17. പത്രോസിനു് സഭ ഒക്കെയിന്മേലും പരമാധികാരമുണ്ടെന്നു വാദിക്കുന്നു. പത്രോസിനോടു പ്രത്യേകമായി ഇങ്ങനെ പറയു

വാൻ ഇടയായതു് പത്രോസ് മൂന്നപ്രാവശ്യം തന്നെ ഉപേക്ഷിച്ചു പറഞ്ഞതിനാലാണ്. പത്രോസ് ക്രിസ്തുവിനോടുകൂടി മരിക്കുന്നതിനാപോലും ഒരുക്കമുള്ളവനായി കാണപ്പെട്ടെങ്കിലും, ഭീരുവായി മൂന്ന പ്രാവശ്യം ക്രിസ്തുവിനെ ഉപേക്ഷിച്ചു പറകയും, യേശു കടലിന്മേൽ നടന്നപ്പോൾ കടലിന്മേൽകൂടി നടക്കുന്നതിന് ധൈര്യസമേതം ചാടി പുറപ്പെട്ടു എങ്കിലും കാററും കോളും കണ്ടപ്പോൾ പെട്ടെന്ന് അല്പ വിശ്വാസിയായി പ്രത്യക്ഷപ്പെടുകയും ചെയ്തതുകൊണ്ടു് ക്രിസ്തുവിനോടുള്ള സ്നേഹത്തിൽ അവനെ ദൃഢപ്പെടുത്തുന്നതിന വേണ്ടി ഇപ്രകാരം മൂന്നപ്രാവശ്യം പറഞ്ഞിട്ടുള്ളതാകുന്നു. കുഞ്ഞാടുകളേയും, മുട്ടാടുകളേയും, പെണ്ണാടുകളേയും മേയ്ക്ക എന്ന പറഞ്ഞതു് പത്രോസിന് തനിച്ചു കൊടുത്ത ഒരധികാരമായി വിചാരിപ്പാൻ നിവൃത്തിയില്ല. ഇതു് മററു ശിഷ്യന്മാരോടും, സകല ഇടയന്മാരോടും സഭയെ നില നിറുത്തുന്നവരോടുമായിട്ടുള്ള തന്റെ ഒരു കല്പനയാണ്. കുഞ്ഞാടുകളെ ശിശുക്കളായും, മുട്ടാടുകളെ പുരുഷന്മാരായും, പെണ്ണാടുകളെ സ്ത്രീകളായും ഉപമിക്കുന്നു.*ഇതിനെ മൂന്നവർഗ്ഗം ആടുകളാണെന്ന് വ്യാഖ്യനിക്കുന്നവരും ഉണ്ടു്. ഇവരെ മേയിക്കുന്നതിനുള്ള അധികാരം മററു് ശ്ലീഹന്മാക്കും ഉണ്ടല്ലോ. എപ്പേസൂസിലെ മൂപ്പന്മാരോടു് പൗലോസ് പറയുന്നതു്, "താൻ തന്റെ സ്വന്ത രക്തത്താൽ സമ്പാദിച്ചിരിക്കുന്ന ദൈവത്തിന്റെ സഭയെ മേയ്പ്പാൻ പരിശുദ്ധാത്മാവു് നിങ്ങളെ അദ്ധ്യക്ഷന്മാരാക്കി വച്ച ആട്ടിൻ കൂട്ടം മുഴുവനേയും സൂക്ഷിച്ചു് കൊൾവിൻ" നട. 20. 28. "നിങ്ങളുടെ വിചാരണയിലുള്ള ദൈവത്തിന്റെ ആട്ടിൻ കൂട്ടത്തെ മേയിച്ചു കൊൾവിൻ" എന്നു് വി. പത്രോസും പറയുന്നു. 1. പത്രോ. 5. 2. ഇതിൽ നിന്നും ആട്ടിൻ കൂട്ടത്തെ മേയിക്കുന്ന

* ന്യൂഹാറ

തിനുള്ള അധികാരം എല്ലാ സഭകളിലേയും അദ്ധ്യക്ഷന്മാക്കുണ്ടെന്നു് വെളിവാകുന്നു.

മിശിഹാ പത്രോസിനെ പരമാധികാരിയായി നിയമിച്ചു എന്നും ക്രിസ്തുവിൻെറ ശേഷം പത്രോസ് പരമാധികാരിയായി ഭരണം നടത്തി എന്നുമാണല്ലോ വാദം. വിജാതികളുടെ അപ്പസ്തോലനും സുവിശേഷപ്രമുഖന്മായ വി. പൗലോസിൻെറ അഭിപ്രായം എന്താണെന്നു് നാം ആരായേണ്ടതാണു്. "എനിക്കു ലഭിച്ച കൃപക്കു തക്കവണ്ണം ഞാൻ ജ്ഞാനമുള്ളോരു പ്രധാന ശിൽപ്പിയായി അടിസ്ഥാനം ഇട്ടിരിക്കുന്നു; മറെറാരുത്തൻ മീതെ പണിയുന്നു; താൻ എങ്ങനെ പണിയുന്നു എന്നു് ഓരോരുത്തനും നോക്കിക്കൊള്ളട്ടെ. യേശുക്രിസ്തു എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ മറെറാന്നിടുവാൻ ആൎക്കും കഴികയില്ല. ആ അടിസ്ഥാനത്തിന്മേൽ ആരെങ്കിലും പൊന്നു്, വെള്ളി, വിലയേറിയ കല്ലു്, മരം, പുല്ലു്, വൈക്കോൽ എന്നിവ പണിയുന്നു എങ്കിൽ അവനവൻെറ പ്രവൃത്തി വെളിപ്പെട്ടുവരും." 1. കോറ. 3. 10. 12. പത്രോസ് പരമാധികാരിയായി പത്രോസ് വഴിയായിട്ടാണു് ഭരണം നടത്തി വന്നിരുന്നതെങ്കിൽ പൗലോസ് ഇങ്ങനെ പറയുന്നതെങ്ങിനെ? പത്രോസ് പ്രധാന ശിൽപ്പിആയിരുന്നെങ്കിൽ പൗലോസ് ആ സ്ഥാനത്തെ നിരാകരിക്കുന്നുവോ? ഇതിൽ നിന്നും പൗലോസ് ഒരു സ്വതന്ത്ര പ്രവർത്തകനായിരുന്നു എന്നു കാണുന്നു. മറെറാരുത്തനും താൻ വിധേയനാകുന്നില്ല. "ഞാൻ അതി ശ്രേഷ്ഠതയുള്ള അപ്പസ്തോലന്മാരെക്കാൾ ഒട്ടും കുറഞ്ഞവനല്ലാ എന്നു നിരുപിക്കുന്നു." 2 കോറ. 11. 5. 12. 11. പൗലോസ് മററു് അപ്പസ്തോലന്മാരെക്കാൾ ഒട്ടും കുറഞ്ഞവനല്ലെന്നു് അഭിമാനിക്കുന്നു. അപ്പസ്തോലന്മാരിൽ ആരെങ്കിലും പരമാധികാ

രം അർഹിച്ചിരുന്നെങ്കിൽ അതു പൗലോസിനും ഉണ്ടായിരുന്നു. പൗലോസ് പതിന്നാലു സംവത്സരത്തെ സുവിശേഷ ഘോഷണം കഴിഞ്ഞു് യറുശലേമിലേക്കു വന്നു. സഭയുടെ പ്രമാണികളായവർ അതായതു് യാക്കോബു്, കേപ്പാ യൂഹാനോൻ–തനിക്കു് ഒന്നും ഗ്രഹിപ്പിച്ചു തന്നിട്ടില്ലാ എന്നും അവർ എങ്ങനെയുള്ളവർ ആയിരുന്നാൽ പോലും തനിക്കു് ഏതുമില്ലെന്നും പറയുന്നു. ഗലാ. 2. 6. പരിച്ഛേദനയുടെ സുവിശേഷഘോഷണം കീപ്പാക്കു് ഭരമേൽപിച്ചവൻ തന്നെ അഗ്രചർമ്മക്കാരുടെ സുവിശേഷഘോഷണം തന്നേയും ഭരമേൽപ്പിച്ചിരിക്കുന്നു എന്നും തൂണുകളായി എണ്ണപ്പെട്ടിരുന്ന യാക്കോബും കേപ്പാവും യൂഹാനോനും കൂട്ടായ്മയുടെ വലങ്കൈ തനിക്കു് തന്നു എന്നുംപറയുന്നു. ഗലാ. 2. 6. 9. പത്രോസ് പൗലോസിനെ നിയമിച്ചിരുന്നെങ്കിൽ ഇപ്രകാരം പറകയില്ലായിരുന്നു. പ്രമാണികളായി എണ്ണപ്പെട്ടവരിൽ ഒന്നാമത്തെ സ്ഥാനം യാക്കോബിനാണ്. രണ്ടാം സ്ഥാനം മാത്രമേ പത്രോസിനു ലഭിക്കുന്നുള്ളു. പത്രോസ് മററുള്ളവരെപ്പോലെ സഭയുടെ ഒരു തൂണുമാണ്. പത്രോസ് പൗലോസിനെ സുവിശേഷ ഘോഷണത്തിനു് അയച്ചതായോ അവന്റെ മേൽ മേധാവിത്വം സ്വീകരിച്ചതായോ കാണുന്നില്ല. ക്രിസ്തുവാണ് തന്നെ വിളിച്ചതു്. ഗലാ. 1. 1. 12– 17. 2 കോറ. 13. 10. അന്ത്യോഖ്യയിൽ വച്ചു് പൗലോസ് പത്രോസിനെ അഭിമുഖമായി ശാസിച്ചു. ഗലാ. 2. 11. 14. പരമാധികാരം പ്രാപിച്ചിരുന്ന പത്രോസിനെ പൗലോസ് ശാസിച്ചു പോലും! പത്രോസിനേക്കാൾ കൂടുതലായി സുവിശേഷ വേല നടത്തിയതും സഭക്കു വേണ്ടി കൂടുതൽ പ്രയാസങ്ങൾ സഹിച്ചതും പൗലോസായിരുന്നു എന്നു് തന്റെ ലേഖനത്തിൽ കാണുന്നു.

"ഞാൻ അധികം; ഞാൻ ഏററവും അധികം അദ്ധ്വാനി
ച്ചു, അധികം പ്രാവശ്യം തടവിലായി, അനവധി അടി
കൊണ്ടു — — — എനിക്കു ദിവസേന സർവ്വ സഭകളെ
കുറിച്ചുമുള്ള ചിന്താഭാരം എന്ന തിരക്കും ഉണ്ടു" 2 കോറ.
11. 23–29. യരുശലേമിലെ വിശുദ്ധന്മാക്കു വേണ്ടിയുള്ള
ധർമ്മശേഖരം നടത്തിയതു പൗലോസായിരുന്നു. 1 കോറ.
16. 1. പരിഛേദനയോടെ വിളിക്കപ്പെട്ടവൻ അഗ്രചർമ്മി
യാകരുതു് എന്നും അഗ്രചർമ്മത്തോടെ വിളിക്കപ്പെട്ടവൻ
പരിഛേദന ഏൽക്കരുതു് എന്നും സർവ്വ സഭകളോടും പൗ
ലോസാജ്ഞാപിക്കുന്നു. 1 കോറ 7. 17. 19. സഭകളുടെ
സംരക്ഷണവും ചിന്താഭാരവും പൗലോസിനായിരുന്നെന്നു
തെളിയുന്നു. കോറിന്തുസഭയിൽ ചിലർ പൗലോസിന്റെ
പക്ഷക്കാരൻ എന്നും, ചിലർ കീപ്പായുടെ പക്ഷക്കാരൻ എ
ന്നും, ചിലർ അപ്പല്ലോസിന്റെ പക്ഷക്കാരൻ എന്നും മ
ററും പറഞ്ഞതിനെ പൗലോസ് ശാസിക്കുന്നു. കേപ്പാ സ
ർവ്വാധിപതിയും പരമാധികാരിയുമായിരുന്നെങ്കിൽ കേപ്പാ
യുടെ പക്ഷക്കാരൻ എന്നു പറഞ്ഞതിനു് പൗലോസ് അ
വരെ ശാസിച്ചതെന്തിനു്?

പത്രോസ് തന്റെ ഇടയലേഖനം എഴുതിയതു്
പൊന്തോസ്, ഗലത്യാ, കപ്പദുക്കിയാ ആസ്യാ, ബിഥ
ന്യാ ഈ പ്രദേശങ്ങളിലെ സഭകൾക്കാണു് 1. പത്രോ. 1.1-2.
ക്രിസ്തുവിന്റെ. ശേഷം ഏകനായകത്വം താൻ പ്രാപി
ച്ചിരുന്നെങ്കിൽ എല്ലാസഭകൾക്കുമായി തന്റെ പൊതു
ലേഖനം എഴുതുമായിരുന്നു. തന്റെ സ്ഥാനത്തെ സം
ബന്ധിച്ചു് പത്രോസ് പറയുന്നതു് മേലുദ്ധരിച്ച സഭകളി
ലെ കശീശന്മാരുടെ (മൂപ്പന്മാർ) ഒരു കൂട്ടു കശീശയാകു
ന്നു എന്നു മാത്രമാണു്. പത്രോസ് ഇടയന്മാരുടെ ഇടയനും

പരമാധികാരിയും ആയിരുന്നെങ്കിൽ കൂട്ടമൂപ്പൻ എന്ന സ്ഥാനം സ്വയം സ്വീകരിക്കയില്ലായിരുന്നു. 1 പത്രോസ് 5-1. ഇടയനും അദ്ധ്യക്ഷനും യേശുക്രിസ്തു തന്നെ എന്ന് തന്റെ ലേഖനത്തിൽ പ്രസ്താവിച്ചിരിക്കുന്നു. 1. പത്രോ. 2. 25.

വി. ശ്ലീഹന്മാരുടെ നടപടിപുസ്തകത്തിൽ നിന്നും പത്രോസിന് പരമാധികാരം ഉണ്ടായിരുന്നോ എന്നു നമുക്ക് പരിശോധിക്കാം. ശ്ലീഹുസാ സ്ഥാനത്തുനിന്നും ഒഴിവായി പോയ യൂദായ്ക്കു പകരം മത്ഥ്യാസിനെ തിരഞ്ഞെടുക്കുന്നതു ചീട്ടിയിട്ടാണ്; പത്രോസ് തനിച്ചല്ലാ. നട. 1.25. വിധവമാരുടെ ശുശ്രൂഷക്കാര്യത്തിൽ ഉപേക്ഷ വിചാരിച്ചു എന്ന് യവനായക്കാർ എബ്രായക്കാർക്കെതിരായി പിറുപിറുത്തു. പന്തിരുവർ ശിഷ്യന്മാരുടെ കൂട്ടത്തെ വിളിച്ചുകൂട്ടി, ദരിദ്രന്മാരുടെ കാര്യം വിചാരിക്കുന്നതിന് അവരിൽ നിന്ന് ഏഴുപേരെ തിരഞ്ഞെടുത്തു കൈവെപ്പു കൊടുത്തു. നട. 6. 2. 6. അതു പത്രോസ് തനിച്ചല്ലായിരുന്നു. ശ്ലീഹന്മാർ എല്ലാവരും കൂടിയാണ്. പത്രോസ് പരമാധികാരിയും ഭരണകർത്താവുമായിരുന്നെങ്കിൽ ശെമ്മാശന്മാരെ നിയമിക്കുന്നതിനും, അവരിലുള്ള അഭിപ്രായഭിന്നതക്ക് പരിഹാരമുണ്ടാക്കുന്നതിനും പത്രോസ് തനിച്ചു മതിയായിരുന്നു. ശമര്യക്കാർ ദൈവവചനം കേട്ടു എന്ന് യരുശലേമിലുള്ള അപ്പസ്തോലന്മാർ കേട്ടപ്പോൾ പത്രോസിനേയും യുഹാനോനേയും അവിടേക്കു പറഞ്ഞയച്ചു. നട. 8. 14. പത്രോസ് നടത്തുന്നവനും ഭരിക്കുന്നവനുമായിരുന്നെങ്കിൽ മറ്റു അപ്പസ്തോലന്മാർക്ക് വിധേയനായി അയക്കപ്പെട്ടതെങ്ങിനെ? പത്രോസ് ചേലയില്ലാത്തവരോടു കൂടി ഭക്ഷിച്ചതിനെക്കുറിച്ച് പരിച്ഛേദനക്കാർ തന്നോടു പ്രതിവാദിച്ചതെങ്ങനെ? നട. 11. 2. യൂദയിൽ നിന്ന് വന്ന ചിലർ

മൂശയുടെ പ്രമാണപ്രകാരം പരിഛേദന ഏൽക്കാഞ്ഞാൽ രക്ഷയില്ലാ എന്നു് സഹോദരന്മാരോടുപദേശിച്ചു. പൗലോസിനും ബർന്നാബാക്കും ഈ അഭിപ്രായം അശേഷവും പിടിച്ചില്ലാ. അതിനെ തുടർന്നു് വലിയ തർക്കമുണ്ടായി. തർക്കസംഗതികളുടെ തീരുമാനത്തിനു് യരുശലേമിൽ ശ്ലീഹന്മാരേയും മൂപ്പന്മാരേയും സമീപിക്കണമെന്നു് തീരുമാനിച്ചു. അപ്പസ്തോലന്മാരും മൂപ്പന്മാരും കൂട്ടം കൂടി ഇതു സംബന്ധമായ വാദപ്രതിവാദം നടത്തി. ഛേദന ചെയ്യേണ്ട ആവശ്യമില്ലെന്നും വിഗ്രഹമാലിന്യങ്ങൾ, പരസംഗം, ശ്വാസം മുട്ടി ചത്തതു്, രക്തം എന്നിവ വർജ്ജിച്ചാൽ മതി എന്നും യാക്കോബു് അവസാനമായി പ്രസ്ഥാവിച്ചു. അതു തീരുമാനമാകയും ചെയ്തു. നട. **15, 14. 21.** യോഗാദ്ധ്യക്ഷനായി അവസാന തീരുമാനം യാക്കോബു് പറഞ്ഞതിനാൽ പത്രോസിനു് പരമാധികാരമില്ലായിരുന്നു എന്നു് സ്പഷ്ടമാണു്.

അപ്പസ്തോലന്മാർ ഓരോരുത്തരും ഓരോ വിധത്തിലുള്ള പ്രിധാന്യതകൾ അർഹിച്ചിരുന്നു. പത്രോസ് ധൃതഗതിക്കാരനും ചഞ്ചലസ്വഭാവിയുമായിരുന്നു. യൂഹാനോൻ സാമാന്യം ധനസ്ഥിതിയുള്ളവനും കർത്താവ് ഏററവും കൂടുതൽ സ്നേഹിച്ചിരുന്നവനുമാണു്. കർത്താവിന്റെ മരണസമയത്തു് തന്റെ മാതാവിനെ ഈ ശിഷ്യനെയാണു് ഏല്പിച്ചതു്. യൂഹാനോനു് ഗലിലാക്കടലിൽ മീൻ പിടിക്കുന്നതിനു് സ്വന്ത ബോട്ടുകളും കൂലിക്കാരുമുണ്ടായിരുന്നു. ആദ്യമായി ക്രിസ്തുവിനു് ശിഷ്യപ്പെട്ടവനും പ്രായാധിക്യമുള്ളവനും അന്ത്രയോസായിരുന്നു. നാഥാനിയേലിനെ (ബർതുൽമായി) ക്കുറിച്ചു് കപടമില്ലാത്ത സാക്ഷാൽ ഇസ്രായേല്യൻ എന്നു പറയുന്നു. കന്യകമറിയാമിന്റെ സഹോദരി ശോലൂ

മിനെ സെബദി വിവാഹം കഴിച്ചു. ഇവരുടെ പുത്രന്മാരാണ് യാക്കോബും യൂഹാനോനും. അതുകൊണ്ട് ഇവരെ കർത്താവിന്റെ സഹോദരന്മാർ എന്നു വിളിക്കുന്നു. "ഇടിയുടെ മക്കൾ" എന്ന് ഇവർ വിളിക്കപ്പെടുന്നു. ഇവരിൽ ഒരുവനെ തന്റെ വലത്തും ഒരുവനെ തന്റെ ഇടത്തും ഇരുത്തുന്നതിന് ഇവരോടുകൂടി ഇവരുടെ മാതാവ് കർത്താവിനോടപേക്ഷിച്ചു. എറിവുകാരനായ ശെമവൂൻ ഗവർമ്മെൻറിന് എതിരായി വാദിക്കുന്നതിന് സമർത്ഥനായിരുന്നു. യാക്കോബും യൂഹാനോനും കീപ്പായും മററുള്ളവരെക്കാൾ പ്രാധാന്യത അർഹിച്ചിരുന്നു. മറുരൂപം ഗത്സീമോനിലെ പ്രാർത്ഥന, യായിറോസിന്റെ മകളെ ഉയർപ്പിക്കൽ, ഈ അവസരങ്ങളിലെല്ലാം ഇവർ മൂന്നുപേരും ക്രിസ്തുവിനോടു കൂടി ഉണ്ടായിരുന്നു. ഇങ്ങനെ ശ്ലീഹന്മാർ ഓരോരുത്തരും ഓരോ വിധത്തിലുള്ള പ്രത്യേക യോഗ്യതകൾ അർഹിച്ചിരുന്നു. പത്രോസും ചില പ്രത്യേക പ്രാധാന്യത അർഹിച്ചിരുന്നു എന്നല്ലാതെ പരമാധികാരിയല്ലായിരുന്നു.

ശ്ലീഹന്മാർ ഓരോരുത്തരും ഏതേതു സ്ഥലങ്ങളിലേക്കാണ് പോകേണ്ടതെന്ന് ദൈവ തിരുവിഷ്ടം അറിവാൻ അവർ ചീട്ടിട്ടു. പത്രോസിന് റോമിലേക്കും തോമാക്ക് ഇൻഡ്യയിലേക്കും, യൂഹാനോന് എപ്പേസൂസിലേക്കും ഇങ്ങനെ — — ചീട്ടു കിട്ടി. നിശ്ചിതസ്ഥലങ്ങളിൽ സുവിശേഷ വേല നടത്തുകയും ചെയ്തു. അവരവരുടെ സ്ഥലങ്ങളിൽ അവർ പരമാധികാരികളായിരുന്നു. പത്രോസിന് പരമാധികാരമുണ്ടായിരുന്നെങ്കിൽ പത്രോസ് സ്ഥലം നിശ്ചയിച്ച് മററുള്ളവരെ അയക്കുമായിരുന്നു. ഏതാദൃശ തെളിവുകൾ മൂലം പത്രോസിന് കർത്താവ് പരമാധികാരം കൊടുത്തതായൊ പത്രോസ് അങ്ങിനെ ഒരധികാരം പ്ര

യോഗിച്ചതായിട്ടോ വെളിവാകുന്നില്ല. തക്ക സംഗതികൾ കൂട്ടം കൂടി തീരുമാനിച്ചു കൊണ്ടിരുന്നു. അവരെ നടത്തിക്കൊണ്ടിരുന്നതു് പരിശുദ്ധാത്മാവല്ലാതെ മററാരുമല്ലായിരുന്നു. മാർ പത്രോസും മാർ പൗലോസും ദൈവരാജ്യത്തിനു വേണ്ടി കൂടുതൽ പ്രവർത്തിച്ചിട്ടുണ്ടു്. അതുകൊണ്ടു് അവരെ ശ്ലീഹന്മാരുടെ തലവന്മാർ എന്നു പറയുന്നു. പത്രോസിന്റെ പേർ മാത്രം ഉപയോഗിക്കുന്നിടത്തും ശ്ലീഹന്മാരുടെ തലവൻ എന്നു കാണുന്നു. അതു് പരമാധികാരമുള്ള ഒരു തലവനല്ല. ഒരു പ്രധാനി എന്ന നിലയിലാണു്. ശ്ലീഹന്മാരുടെ തലവനായ മാർ പത്രോസ് എന്നു് സുറിയാനിസഭയുടെ ആരാധനാക്രമങ്ങളിൽ പലയിടത്തും കാണുന്നുണ്ടു്. അതിനെ ആരും നിഷേധിക്കുന്നില്ലാ. വി. പത്രോസ് ശ്ലീഹായെ സുറിയാനിക്കാർ ഭക്തിബഹുമാനപുരസ്സരം ആദരിക്കുന്നു, പക്ഷെ ആ വിശുദ്ധനു് ഇല്ലാത്തതായ അധികാരങ്ങൾ ഉണ്ടെന്നുപറഞ്ഞു് ആ വിശുദ്ധന്റെ അനുഗ്രഹക്കുറവിനു് പാത്രരാകുവാൻ സുറിയാനിക്കാർ ഉദ്യമിക്കുന്നില്ല.

## പത്രോസ് സിംഹാസനം

### സ്ഥാപിച്ചതെവിടെ?

സ്തേപ്പാനോസിന്റെ മരണശേഷം പീഡയെ ഭയന്നു് ശിഷ്യന്മാർ ഫൊനിക്യാ, കുപ്രോസ്, അന്തോഖ്യാ ഇവ സ്ഥലങ്ങളിലേക്കു് ചിതറിപ്പോയി. അവരിൽ ചിലർ കുപ്രോസുകാരും, കുറേനാക്കാരും ആയിരുന്നു. അവർ അന്ത്യോഖ്യയിൽ എത്തിയ ശേഷം യവനന്മാരോടും സുവിശേഷമറിയിച്ചു. നട. 11. 19. 20.

പെന്തിക്കോസ്തി ദിവസത്തിൽ യെരുശലേം സഭയുടെ ഉൽഭവശേഷം ഏതാണ്ടു പത്തുകൊല്ലത്തിനുള്ളിൽ അന്ത്യോഖ്യൻ സഭക്ക് അടിസ്ഥാനമിട്ടു. യരുശലേമിൽ ശേഷിച്ച അപ്പസ്തോലർ ബർന്നാബായെ അന്ത്യോഖ്യയിലേക്കയച്ചു. ബർണ്ണാബാ ശൗലിനെയും തിരക്കിപിടിച്ച് അന്ത്യോഖ്യായിലേക്ക് കൂട്ടികൊണ്ടുവന്നു, അവർ ഒരു സംവത്സരം സുവിശേഷ ഘോഷണത്തിൽ അവിടെ ബദ്ധശ്രദ്ധരായിരുന്നു. പട്ടണത്തിലെ പുറജാതികൾ മാനസാന്തരപ്പെട്ടവരെ "ക്രിസ്ത്യാനികൾ" എന്ന് ആദ്യമായി വിളിച്ചു. നടപ്പ്. 11· 26. അന്ത്യോഖ്യൻ സഭയുടെ വേറൊരു അഭിവൃദ്ധിക്ക് കാരണം ഏകദേശം 45-ാം മാണ്ട് ക്ഷാമമുണ്ടായപ്പോൾ ഏരുശലേമിലെ പാവപ്പെട്ട സമുദായത്തിന് സഹായം നൽകുന്നതിന് അന്ത്യോഖ്യ പ്രാപ്തയായിരുന്നു. നട. 11· 30. അന്ത്യോഖ്യയിലാണ് മിഷ്യനറി വേല ക്രമമായി (Systematic) നടത്തിയത്ത് * യെരുശലേമിലെ പീഢയിൽ നിന്ന് അന്ത്യോഖ്യൻ സഭ സ്വന്ത്രയായിരുന്നു. അന്ത്യോഖ്യൻ സഭ ഗ്രീക്ക ഭാഷ ഉപയോഗിച്ചുകൊണ്ടിരുന്നു. റോമിൽ നിന്നു ക്ലെമെന്റിന്റെയും അന്ത്യോഖ്യായിൽ നിന്ന് ഇഗ്നാത്തിയോസിന്റെയും എഴുത്തുകൾ ഗ്രീക്കിലായിരുന്നു. അന്ത്യോഖ്യൻ സഭയിൽ ഗ്രീക്കും കിഴക്ക് മെസപ്പൊട്ടേമ്യയിലും പേർഷ്യയിലും സുറിയാനിയും ഭാഷകൾ പ്രചുര പ്രചാരമായിരുന്നു. അന്ത്യോഖ്യ യവനായ ക്രിസ്ത്യനികളുടെ കേന്ദ്രമായിരുന്നപോലെ (Hellenic christianity) ഉരുശലേം യഹൂദ ക്രിസ്ത്യാനികളുടെ കേന്ദ്രവും (Jewish christianity) ആയിരുന്നു. യരുശലേമും അന്ത്യോഖ്യായും രണ്ടു പ്രധാന പട്ടണ കേന്ദ്രങ്ങളായിരുന്നു. (Metrapolitan centres)

* The Syricac Church and faters

കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം അഞ്ചാമത്തെ ആണ്ടിൽ പത്രോസ് അന്ത്യോഖ്യായിൽ വന്ന് തന്റെ സിംഹാസനം അവിടെ സ്ഥാപിച്ചു. ഏഴു സംവത്സരം അവിടെ താമസിച്ചു ഭരിച്ചു. എവോദിയൂസ്സിനെ പട്ടം കൊടുത്തു് അവിടെ ആക്കിയിട്ടു് A D. 41 ലൊ 42 ലൊ റോമിലേക്കു പോയി. സ്വർഗ്ഗാരോഹണത്തിന്റെ ശേഷം 14-ാം ആണ്ടിൽ പത്രോസ് ഊർശ്ലേമിൽ ആയിരുന്നപ്പോൾ ഹേറോദേസ് തന്നെ പിടിച്ചു ബന്ധിച്ചു. നട. 12. 3. അന്ത്യോഖ്യായെ തന്റെ സുവിശേഷ വേലയുടെ തലസ്ഥാനമാക്കി വയ്ക്കുകയും തന്റെ സിംഹാസനം അവിടെ ഉറപ്പിക്കയും ചെയ്തു. ആദ്യമായി അന്ത്യോഖ്യായിൽ തന്റെ സിംഹാസനമുറപ്പിക്കയും തന്റെ പ്രതിപുരുഷനായി എവോദ്യൊസിനെ (Evodius) ആക്കുകയും ചെയ്ത സ്ഥിതിക്കു് അന്ത്യോഖ്യായിൽ പത്രോസിന്റെ പിന്തുടർച്ച നിലനിൽക്കുന്നു എന്നതിനെ നിഷേധിക്കാവുന്നതല്ലാ. ക്ലാദിയോസിന്റെ കാലത്തു് റോമിലെ ക്രിസ്ത്യാനികൾക്കു് പീഡയുണ്ടായി. A. D. 51 ൽ താൻ എരുശലേമിലേക്കു വന്നു. പിന്നെ അന്ത്യോഖ്യായിലേക്കും വന്നു. വീണ്ടും റോമിലേക്കു് തിരിച്ചുപോയി. അപ്പോൾ പൗലോസും റോമിലുണ്ടായിരുന്നു. വിശ്വാസികൾ റോമിൽ വർദ്ധിച്ചതിൽ അവർ ഏററവും സന്തുഷ്ടരായി. നീറോൻ രാജാവു് പത്രോസിനെ പ്രതി വിശ്വാസികളെ ഞെരുക്കുന്നതിന്നു് തീരുമാനിച്ചു. പട്ടണത്തിന്നു് പുറത്തു വച്ചു് യേശുമിശിഹാ പത്രോസിനു് കാണപ്പെട്ടു. പത്രോസ് കർത്താവിനോടു് "അവിടന്നു് എവിടെ പോകുന്നു" എന്നു ചോദിച്ചു. കർത്താവു് "ഞാൻ വീണ്ടും ക്രൂശിക്കപ്പെടുവാൻ റോമിലേക്കു് പോകുന്നു" എന്നു പറഞ്ഞു.

വയസ്സായശേഷം മറെറാരുത്തൻ നിൻെറ അര കെട്ടുമെന്നു ഇഷ്ടമില്ലാത്തിടത്തേക്ക് നിന്നെ കൊണ്ടുപോകുമെന്നും യേശുതമ്പുരാൻ അരുളിച്ചെയ്തതിന്നെ പത്രോസ് ഓക്കസ്സും പട്ടണത്തിൽ വന്നു മരണത്തിനായി ഏല്പിക്കപ്പെട്ടകയും ചെയ്തു. ഒമ്പതു മാസത്തോളം പത്രോസും പൗലോസും ഒരുമിച്ച് ബന്ധനത്തിൽ ആയിരുന്നു. അവിടെയും പ്രസംഗം നടത്തുകയാൽ കാവൽക്കാരും മററു പലരും വിശ്വസിച്ചു മാമോദീസാ മുങ്ങി. അവർ റോമസഭയുടെ ഭരണം ലിനോസിനെ ഏല്പിച്ചു. A D. 68 മിഥുനമാസം 29-ാം നു- പത്രോസ് തലകീഴായി ക്രൂശിക്കപ്പെട്ടു.

# പത്രോസിൻെറ പിൻഗാമികൾ

പരമാധികാരം പ്രയോഗിച്ചിരുന്നോ?

---

A D. 68—ൽ പത്രോസ് ശ്ലീഹാ സാക്ഷിമരണം പ്രാപിച്ചു എന്നു് മുമ്പു് പ്രസ്താപിച്ചുവല്ലോ. റോമാസഭയുടെ ഭരണമാണു് ലിനോസിനെ ഏൽപ്പിച്ചതു്. ഐറേനിയോസിൻെറ എഴുത്തിൽ ഇപ്രകാരം കാണുന്നു. "The Apostles, i , e , Paul and Peter, having founded and reared the church, deliverd the episcopal office into the hands of Linus" "അപ്പസ്തോലരായ പൗലോസും പത്രോസും സ്ഥാപിച്ചു് വളർത്തിയതായ സഭയുടെ എപ്പിസ്കോപ്പൽ" അധികാരം ലിനോസിൻെറ കൈകളിൽ ഏൽപ്പിച്ചു. * പത്രോസും പൗലോസും സ്ഥാപിച്ചു് വളർത്തിയ സഭയുടെ അധികാരമാണു്, സർവ്വത്രികമായ ഒരു സഭയുടെ അധികാരമല്ലാ ലിനോസിനു് കിട്ടിയതു്

* The teaching and practice of the church of Rome.

എന്നു് സ്പഷ്ടമാണല്ലോ. റോമിൽ ലിനോസിന്റെ ശേഷം അനെക്ലെറ്റസും (Anencletus) പിന്നീടു് ക്ലമന്റും (Clement) പിന്തുടന്നു *. ക്ലമെന്റിന്റെ കാലത്തു് വി: യൂഹാനോൻ ശ്ലീഹാ ജീവിച്ചിരുന്നു. A D. 100-മാണ്ടിലാണു് യൂഹാനോൻ സ്വഭാവിക മരണം പ്രാപിച്ചതു് പത്രോസിന്റെ പിൻഗാമികളായി റോമിൽ ഭരിച്ചുകൊണ്ടിരുന്നവർ സർവ്വലോക സഭയുടെ അനിഷേദ്ധ്യ നേതാക്കന്മാർ എന്ന നിലയിൽ വി: യൂഹാനോൻ ശ്ലീഹായുടെ മേലും മററും അധികാരം പ്രയോഗിച്ചു എന്നോ?! ക്ലമെന്റു് യാക്കോബു് ശ്ലീഹാക്കു് എഴുതിയ ലേഖനത്തിൽ ഇങ്ങനെ കാണുന്നു. "I send greetings unto James, the brother of our Lord, and the Bishop of Bishops, Governor of the Holy Church of Jews at Jerusalem, and also of all the churches that by God's providence are every where founded." "കർത്താവിന്റെ സഹോദരനും മെത്രാന്മാരുടെ മെത്രാനും യരുശലേമിലെ യഹൂദന്മാരിൽ നിന്നുള്ള സഭയുടേയും, ദൈവ കൃപയാൽ എല്ലാ സ്ഥലത്തും സ്ഥാപിതമായിരിക്കുന്ന സകല സഭകളുടെയും ഭരണക്കാരനും ആയ യാക്കോബിനു് വന്ദനം" *. ക്ലമന്റു് ആകമാന സഭയുടെ തലവനല്ലായിരുന്നു എന്നും പ്രത്യുത യാക്കോബായിരുന്നു എല്ലാ സഭകളുടെയും ഭരണക്കാരൻ എന്നും വ്യക്തമാകുന്നു.

റോമിൽ അപ്പസ്തോലന്മാരുടെ ശേഷം 13-ാ മത്തവനായി വിക്ടർ (Victor) മെത്രാൻ ഭരിച്ചുകൊണ്ടിരിക്കെ അന്ത്യോഖ്യായിൽ പത്രോസിനുശേഷം 8-ാ മത്തവനായി

* The Ecclesiastical History of Eusebius.
* The teaching and practice of the church of Rome

സിറാപ്പിയോൻ മെത്രാൻ വാണുകൊണ്ടിരുന്നു*. അക്കാലത്തു് പെസഹായെ (Passover) ക്കുറിച്ച് തർക്കമുണ്ടായി. ആസ്യായിലെ സഭകൾ എല്ലാം യഹൂദന്മാർ പെസഹാ ആചരിച്ചു വന്ന പതിവുപ്രകാരം വെള്ളത്തവാവു കഴിഞ്ഞു് 14-ാം ദിവസം ആചരിക്കണമെന്നും അന്നേദിവസം നോമ്പു് അവസാനിക്കണമെന്നും അഭിപ്രായപ്പെട്ടു. എന്നാൽ ലോകത്തിലെ മററു സഭകൾ ഉയിർപ്പു ദിവസമല്ലാതെ നോമ്പു് അവസാനിക്കുന്നതു് ശരിയല്ലെന്നും പാരമ്പര്യം അനുസരിച്ചു് നടക്കണമെന്നും വാദിച്ചു. ജറുശലേം മെത്രാൻ നാർസീസ്സസും (Narcissus) റോമാമെത്രാൻ വിക്ടറും പൊന്തോസിലെ മെത്രാൻ മുതലായ പലരുംകൂടി ലേഖനം അയച്ചു കൂട്ടം കൂടി. കേസറിയായിലെ മെത്രാൻ തെയോപ്പീലോസ് (Theophilos) അദ്ധ്യക്ഷം വഹിച്ചു; ഉയർപ്പ് കർത്താവിൻെറ ദിവസമല്ലാതെ ആഘോഷിക്കപ്പെടരുതെന്നും പെസഹാനോമ്പ് ഈദിവസമേ അവസാനിക്കാവു എന്നും ഐകകണ്ഠ്യേന തീരുമാനിച്ചു *. റോമിലെ മെത്രാൻ പരമാധികാരമുള്ളവനായിരുന്നെങ്കിൽ എന്തുകൊണ്ടു് കേസറിയാമെത്രാൻ അദ്ധ്യക്ഷം വഹിച്ചു?

AD. 325 ൽ നിഖ്യാസുന്നഹദോസ് റോമാമെത്രാൻ വിളിച്ചു കൂട്ടുകയോ അദ്ധ്യക്ഷം വഹിക്കയോ ചെയ്തില്ല. റോമാമെത്രാൻെറ രണ്ടു പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. അദ്ധ്യക്ഷം വഹിച്ചതു് ഹൊസിയോസ് (Hosius) മെത്രാനും അന്ത്യോഖ്യായിലെ ഒസ്താത്തിയോസും അലക്സാന്ത്ര്യായിലെ അലക്സാന്തരും കേസറിയായിലെ എവുസേബിയോസും ആയിരുന്നു. ഇനസുന്നഹദോസിൽ റോമിലെ

* H The ecelesеastical History of Eusebius.
* The Ecclesiastical History of Eusebius.

മെത്രാൻ കാൎയ്യമായി ഒന്നും പ്രവൎത്തിച്ചു കാണുന്നില്ലാ, ആ കമാനസഭയുടെ തലവനായിരുന്നെങ്കിലും പ്രധാന ഭാരവാഹിത്വം വഹിക്കുമായിരുന്നു.

രണ്ടാമത്തെ പൊതു സുന്നഹദോസ് AD 331 കാൻസ്റ്റൻറിനോപ്പിളിൽ വച്ചാണല്ലോ നടന്നതു്. കിഴക്കൻ സഭയുടെ മെത്രാന്മാർ മാത്രം ഈ സുന്നഹദോസിൽ സംബന്ധിച്ചിരുന്നു. തിയോഡോസ്സിയോസ് സാമ്രാജ്യത്തിന്റെ കിഴക്കുഭാഗം മാത്രം ഭരിച്ചിരുന്നതിനാൽ തന്റെ അധികാരാതിർത്തിയിലുള്ള മെത്രാന്മാരെ മാത്രം ക്ഷണിച്ചു. പടിഞ്ഞാറുനിന്നു് ഒരൊററ മെത്രാൻ പോലും ഈസുന്നഹദോസിനു് ഹാജരില്ലായിരുന്നു. റോമിലെയും പടിഞ്ഞാറൻ സഭയുടെയും മെത്രാന്മാർ സുന്നഹദോസിൻെറശേഷം ടി തീരുമാനങ്ങളെ അതേപടി സ്വീകരിച്ചു. റോമിലെ മെത്രാനു് എല്ലാസഭകളിന്മേലും അധികാരമുണ്ടായിരുന്നെങ്കിൽ ആ മെത്രാന്റെ അറിവൊ സമ്മതമൊ കൂടാതെ ഒരു പൊതു സുന്നഹദോസ് നിക്കുമെന്നു് വിചാരിക്കാമൊ?! തന്നെയുമല്ലാ ആ പൊതു തീരുമാനത്തെ ഈഷൽഭേദം കൂടാതെ പിന്നാലെ സ്വീകരിക്കയും ചെയ്യുന്നു. 150 മെത്രാന്മാർ ഉണ്ടായിരുന്നതിൽ ഒന്നാമത്തെ അദ്ധ്യക്ഷനായി ശോഭിച്ചതു് അന്ത്യോഖ്യായിലെ മിലിത്തോസ് ( Meletus ) മെത്രാനായിരുന്നു. എന്നാൽ യോഗം നടന്നുകൊണ്ടിരിക്കെ അദ്ദേഹം പരലോകപ്രാപ്തനാകയാൽ നാസിയാൻസിയായിലെ ഗ്രിഗറി ( Cregory Nazianzen )തൽസ്ഥാനത്തെ പ്രാപിച്ചു. ശക്തിയായ വാദപ്രതിവാദം ഉണ്ടായപ്പോൾ അദ്ദേഹം അദ്ധ്യക്ഷസ്ഥാനം രാജിവച്ചു.പിന്നീട്ടു് കാൻസ്റ്റാൻറിനോപ്പിളിലെ ( Nectarius )നെക്താറിയോസ് അദ്ധ്യക്ഷനായി. കാൻസ്റ്റാൻറിനോപ്പിളിലെ മെത്രാനു് റോമാ മെത്രാനോ

ട് തുല്യ സ്ഥാനമുണ്ടെന്നു് ഒരു തീരുമാനവും ചെയ്തു. തന്റെ പരമാധികാരത്തെ അവഗണിക്കുന്ന ഈ തീരുമാനത്തിനു് പിന്നാലെ റോമാമെത്രാൻ സമ്മതിച്ചു് ഒപ്പിട്ടതിനാൽ അന്നു് അങ്ങനെ ഒരു സ്ഥാനം റോമാ മെത്രാൻ അർഹിച്ചിരുന്നില്ലെന്നു് തെളിയുന്നുവല്ലോ.

AD 430-ൽ നെസ്തോറിയോസിന്റെ വേദവിപരീതം സംബന്ധിച്ചു് റോമിൽ വച്ചു് സെലസ്ത്തിയോസ് മെത്രാൻ (Celestius) ഒരു സുന്നഹദോസ് കൂട്ടി നെസ്തോറിനെ ശപിച്ചു. എന്നാൽ പോപ്പിന്റെ അദ്ധ്യക്ഷതയിൽ നടന്ന ആ സുന്നഹദോസ് നിശ്ചയത്തെ ഒരു പൊതു തീരുമാനമായി എല്ലാവരും സ്വീകരിക്കാതിരുന്നതിനാൽ AD 431-ൽ മൂന്നാമത്തെ സാർവ്വത്രിക സുന്നഹദോസ് എപ്പേസൂസിൽ വച്ചു് തിയോഡോസ്സിയോസ് രണ്ടാമൻ വിളിച്ചുകൂട്ടി. നെസ്തോർ വേദവിപരീതത്തെ ശപിച്ചു തള്ളി. റോമിലെ മെത്രാൻ ഒരു സാർവ്വത്രിക സഭാ തലവനായിരുന്നെങ്കിൽ AD 430-ൽ റോമിൽ വച്ചു് നടന്ന യോഗതീരുമാനത്തെ പൊതുവെ അംഗീകരിക്കുമായിരുന്നു. ഇപ്പോൾ റോമാക്കാർ പറയുന്നതുപോലുള്ള ഒരധികാരം സെലസ്തിയോസ് മെത്രാനു് അന്നില്ലായിരുന്നു. എപ്പേസൂസിലെ സുന്നഹദോസിൽ ആദ്ധ്യക്ഷം വഹിച്ചതും റോമാ മെത്രാനല്ലായിരുന്നു; അലക്സന്ത്ര്യായിലെ മെത്രാനായിരുന്നു.

റോമിലെ മെത്രാൻ ക്സിത്തോസിനു് (Xystose) അലക്സന്ത്ര്യാമെത്രാൻ ദിവന്നാസിയോസ് വേദവിപരീതികളെപ്പററി എഴുതിയ ലേഖനത്തിൽ ക്സിത്തോസിനെ സഹോദരൻ എന്നാണു് സംബോധന ചെയ്യുന്നതു്* സമത്വത്തിൽ ഇരിക്കുന്നവരെയാണല്ലോ സഹോദരൻ എന്നു വിളിക്കുന്നതു്. *The Ecclesiastical History of Eusebius.

നിഖ്യാസു്നഹദോസിന്റെ കാലത്ത് റോമാ, അന്ത്യോഖ്യാ, അലക്സന്ത്ര്യാ ഇങ്ങനെ മൂന്ന പാത്രിയർക്കീസന്മാരെ ഉണ്ടായിരുന്നുള്ളു. മൂന്നും സ്വതന്ത്രസഭകളായിരുന്നു. ഒരു പാത്രിയർക്കീസിന്റെ മേൽ മറെറാന്നിന് യാതൊരു പരമാധികാരവുമില്ലായിരുന്നു. എല്ലാം സമമായിരുന്നു.

നിഖ്യാസുന്നഹദോസിന്റെ ആറാംകാനോന ഇങ്ങനെ ആരംഭിക്കുന്നു. "Let the ancient custom prevail in Egypt, Lybia, and Pentapolis; So that the Bishop of Alexandria have juris diction in :all these provinces, since this is customary for the Bishop of Rome also. Likewise in Antioch and other prouivces, let the Churches retain their prerogatives." "ഈജിപ്തിലും ലിബിയായിലും, പെന്തപ്പോലീസിലും ഉള്ളതായ പുരാതന പതിവ് (നടപ്പ്) പരിപാലിക്കപ്പെടണം. എന്തെന്നാൽ ഈ പ്രദേശങ്ങളിലൊക്കയിലും അലക്സന്ത്ര്യാമെത്രാന് അധികാരമുണ്ട്. റോമിലെ മെത്രാനും ഇതു തന്നെ പതിവാകുന്നു. അതുപോലെ തന്നെ അന്ത്യോഖ്യായിലും മററു പ്രദേശങ്ങളിലും ഉള്ളസഭകൾ അവയുടെ അധികാരാവകാശങ്ങളെ പരിരക്ഷിക്കട്ടെ." നിഖ്യാസുന്നഹദോസിന്റെ കാലത്ത് 325-ൽ കുസ്തന്തീനോപോലീസിൽ പാത്രിയർക്കീസ് ഇല്ലായിരുന്നു. ടി സുന്നഹദോസിനു ശേഷം അഞ്ചുകൊല്ലം കഴിഞ്ഞു് 330-ൽ ആണ് ആ പട്ടണം പണി ആരംഭിച്ചതു്. അമ്പതു കൊല്ലശേഷം കുസ്തന്തീനോപ്പോലീസിൽ വച്ചു കൂടിയ പൊതു സുന്നഹദോസിൽ ചക്രവർത്തിയുടെ പുതിയ ആസ്ഥാനം അവിടെ ആയിരുന്നതിനാൽ അതു് ഒരു പാത്രിയർക്കാ സ്ഥാനവുമായി അംഗീകരിക്കപ്പെട്ടുക മാത്രമല്ലാ, ആ സിംഹാസനം റോമിനോട്ട് ഒന്നിച്ചു് തുല്യ

ബഹുമാനത്തിൽ ഉയൎത്തപ്പെടുകയും ചെയ്തു. ആ സുന്നഹദോസ് നിശ്ചയം മൂന്നാം കാനോനായിൽ ഇങ്ങനെ കാണുന്നു. “The Bishop of Constantinople shall have the prerogative of rank next after the Bishop of Rome; because Constantinople is new Rome” “റോമിലെ മെത്രാനെ കഴിഞ്ഞാൽ അടുത്ത ഉദ്യോഗപദവി (അധികാരം) കുസ്തന്തീനോപ്പോലീസിലെ മെത്രാനുണ്ടായിരിക്കണം; എന്തെന്നാൽ അതു് പുതിയ റോം ആകുന്നു.” ഈ സുന്നഹദോസും റോമാമെത്രാന് പ്രത്യേകാധികാരം ഒന്നും കൊടുക്കുന്നില്ല. ഇനിയും AD 451-ൽ കൽക്കേദൊനിൽ കൂടിയ സുന്നഹദോസിൽ റോമാ മെത്രാന് പ്രത്യേകാധികാരം വല്ലതും കൊടുക്കുന്നുണ്ടോ എന്നു പരിശോധിക്കാം. ആ സുന്നഹദോസ് 28-ാംകനോനായിൽ പറയുന്നതു കാണുക.

“ For the fathers rightly granted prerogatives to the throne of the elder Rome, because that city was the capital. And the 150 most religious bishops, actuated by the same design, assigned equal prerogatives to the most holy throne of new Rome, justly judging that the city which is honoured with the sovereignty of the senate, and enjoys equal privilages with the elder imperial Rome, should in ecclesiastical matters also be magnified as she is, and rank next after her. ’,

“ പഴയറോമാ തലസ്ഥനനഗരമായിരുന്നതുകൊണ്ടു് പിതാക്കന്മാർ ആ റോമാസിംഹാസനത്തിനു് പ്രത്യേക അധികാരങ്ങൾ നൽകി. പുതിയ റോമിന്റെ അതി പരിശുദ്ധമായ സിംഹാസനത്തിനും അതേകാരണത്താൽ തന്നെ പ്രചോദിതരായി തുല്യമായ പ്രത്യേകാധികാരങ്ങൾഅതിവിശുദ്ധരായ 150 മെത്രാന്മാർസമ്മതിച്ചു് കൊടുക്കുകയുണ്ടായി; രാജകീയ ഭരണ സമിതികളാലും മറ്റും ബഹുമാ

നിക്കപ്പെടുകയും പുരാതന രാജകീയ റോമായോട് സമപദവി അർഹിക്കുകയും ചെയ്തിരിക്കുന്ന ഈ നഗരം സഭാസംബന്ധമായ കാര്യങ്ങളിലും മററതുപോലെ ഉയർത്തപ്പെടുകയും മററതിന് അടുത്ത സ്ഥാനം ഇതിനുണ്ടായിരിക്കയും വേണമെന്ന് ന്യായമായി തീരുമാനിച്ചു കൊടുത്തു." കൽക്കെദോൻ സുന്നഹദോസ് പോലും റോമാമെത്രാന് പരമാധികാരം കൊടുക്കുന്നില്ല. മേലുദ്ധരിച്ച സുന്നഹദോസ് നിയമങ്ങളിൽനിന്നും റോമാമെത്രാന് കൂടുതൽ അധികാരമൊന്നുമില്ലായിരുന്നു എന്ന് സ്പഷ്ടമാണല്ലോ. റോമിലെയും കുസ്തന്തീനോപോലീസിലെയും പാത്രിയർക്കീസന്മാർ സമാധികാരത്തിലും സമബഹുമതിയിലും വർത്തിച്ചിരുന്നു. എന്നാൽ 550-ൽ ജസ്റ്റിനിയൻ ചക്രവർത്തി കുസ്തന്തീനോസ് പോലീസിലെ പാത്രിയർക്കീസിന് മററു പാത്രിയർക്കീസന്മാരിൽ നിന്നും അപ്പീൽ സ്വീകരിക്കുന്നതിനുള്ള സ്ഥാനം കൊടുത്തു.*

റോമിലെയും കുസ്തന്തീനോസ് പോലീസിലെയും പാത്രിയർക്കീസന്മാർ തമ്മിൽ അഞ്ചാം നൂററാണ്ടിൻെറ അവസാനത്തിൽ അധികാരം സംബന്ധിച്ച് തക്കം ആവിർഭവിച്ചു. പടിഞ്ഞാറ് വളരെ ശക്തനായ ഗ്രഗറി പോപ്പ് വാണിരുന്നു. ഇദ്ദേഹം ഒരു ഇററാല്യൻ ആയിരുന്നു. കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസിൻെറ അധികാരത്തെ ഇദ്ദേഹം നിഷേധിച്ചു. റോമിനെ ആക്രമിച്ചുകൊണ്ടിരുന്നവരെ പ്രതിരോധിക്കുന്നതിന് സഹായം ആവശ്യപ്പെട്ട് ഗ്രഗറി കുസ്തന്തീനോപോലീസിൽ വന്നു. അപ്പോൾ കുസ്തന്തീനോപോലീസിൽജോൻ ( John the Faster ) പാത്രിയർക്കീസായിരുന്നു. അന്ത്യോഖ്യൻ സഭയുടെ കാര്യങ്ങൾ സംബന്ധിച്ച് കുസ്തന്തീനോപോലീസിൽ 588 ൽ

* Greek and Eastern Churches.

ഒരു സുന്നഹദോസുകൂട്ടി. ഈ സുന്നഹദോസ് തീരുമാന പ്രകാരം കുസ്തന്തിനോപോലീസിലെ പാത്രിയക്കീസ് "സാർവ്വത്രികമെത്രാൻ" ( Universal Arch Bishop ) എന്ന നാമധേയം സ്വീകരിച്ചു.ഇതു് ഗ്രഗറിക്കു രസിച്ചില്ലാ.ഇങ്ങനെ തക്കമുണ്ടായി.ഗ്രഗറിയും ജോണും ചക്രവർത്തിക്കെഴുതി. "സാർവ്വത്രികമെത്രാൻ" എന്ന സ്ഥാനപ്പേരിനെ പ്രതിഷേധിച്ചു് ഗ്രഗറി ഇപ്രകാരം എഴുതിയതായി കാണുന്നു. " None of all the bishops of Rome ever took upon him this name to be called the universal Bishop; None of my predecessors ever consented to use this ungodly title; we ourselves will not receive this honour though it were offered."സാർവ്വത്രികമെത്രാൻ എന്ന സ്ഥാനപ്പേരു് റോമിലെ മെത്രാന്മാർ ആരും സ്വീകരിച്ചിരുന്നില്ലാ; എന്റെ മുൻഗാമികൾ ആരും തന്നെ ദൈവികമല്ലാത്ത ഈ സ്ഥാനപ്പേരിനെ ഉപയോഗിക്കുന്നതിനു് സമ്മതിച്ചിരുന്നില്ല. ഈ ബഹുമതി നൽകപ്പെട്ടാലും ഞങ്ങൾ അതിനെ സ്വീകരിക്കുന്നില്ല. " * . സാർവ്വത്രികമെത്രാൻ എന്ന സ്ഥാനപ്പേരു് ആദ്യംസ്വീകരിച്ചതു് കുസ്തന്തീനോപോലീസിലെ പാത്രിയക്കീസായിരുന്നു; റോമാപാത്രിയക്കീസല്ലായിരുന്നു. ഗ്രഗറിപാപ്പാപോലും നിഷേധിക്കുന്ന പരമാധികാരം റോമിലെ പാപ്പാമാക്കു് ഉണ്ടെന്നു പറയുന്നതു് ശരിയാണോ?

ഹൂദായ കാനോൻ 7-ാം അദ്ധ്യായം ഒന്നാം പോസൂക്കായിൽ എടവകകളെ ( ഹെവുപ്പർക്കിയാസ് )സംബന്ധിച്ചു് ബാർ എബ്രായ എഴുതിയിരിക്കുന്നതിനെ പിശകായി ഭാഷാന്തരം ചെയ്തു് റോമിലെ പാത്രിയക്കീസ് മററു പാ

* The teaching and practice of the church of Rome.

ത്രിയക്കീസന്മാരുടെ തലവനാണെന്നു് കാണിക്കുവാൻ ഉദ്യമിക്കുന്നു. ആ നിയമം ഇങ്ങനെയാണു്". അർബഒ നെമാവൂൻ പാത്രിയർക്കേ: ബ്മെനിയോൻ അർബാ പെനിയോസെ ദ് ഒൽമ്മോ. വ്റീശോറാബോ ദ് കലഹ്ഹൂൻ : ഹാവു് ദ്റൂമ്മി. വ്ആമ്മെ ഹാവു്ദ് അലക്സന്ത്രിയാ. വ്ആമ്മെ ഹാവ് ദ് കുസ്തന്തീനോപ്പോലീസ്: ഹൈയ്മെൻ എപ്പേസൂസ് ല്വോസൊ എബ്റാസ് പാത്രിയർക്കുസോ: വ്റൂമ്മി ഹാസൊ എസ്കറിയാസ്. വ് ആമ്മെ ഹാവ് ദ്അന്ത്യോഖ്യാ: ദ് അൽക്കുലൊ മദ്നഹൊ ശാലീത്തു്." "ലോകത്തിൻെറ നാലുഭാഗങ്ങളിലായി നാലുപാത്രിയക്കീസന്മാർഉണ്ടായിരിക്കണം. റോമിലുള്ളവൻ എല്ലാവരുടെയും പ്രധാന തലവനും അവനോടുകൂടെ അലക്സന്ത്രിയായിലുള്ളവനും (എല്ലാവരുടെയും പ്രധാന തലവനും) അ വ നോ ടു കൂ ടെ പാ ത്രി യ ക്കാ സ്ഥാ നം എപ്പേസൂസിൽ നിന്നു് അതിലേക്കുമാറുകയും പുതിയ റൂമി എന്നു് വിളിക്കപ്പെടുകയും ചെയ്ത കുസ്തന്തീനോപ്പോലീസിലുള്ളവനും (എല്ലാവരുടേയും പ്രധാന തലവനും) അവനോടുകൂടെ കിഴക്കൊക്കയിന്മേലും അധികാരമുള്ള അന്ത്യോഖ്യായിലുള്ളവനും (എല്ലാവരുടേയും പ്രധാന തലവനും )ആയിരിക്കണം." എല്ലാവരുടേയും പ്രധാന തലവൻ എന്നതു് മുകളിൽ പറകയും "വാവ്"മൂലം ഇറക്കി മറ്റുപാത്രീയക്കീസന്മാരെയും ഉദ്ദേശിക്കയും ചെയ്യുന്നതിനാൽ ബ്രാക്കററിൽ കൊടുത്തിരിക്കുന്ന എല്ലാവരുടേയും പ്രധാന തലവൻ എന്നതും എല്ലാപാത്രിയക്കീസന്മാരോടും ചേർത്തു് മനസ്സിലാക്കണം. എഴുത്തുകാരൻ ഇടവകകളെക്കുറിച്ചും എന്നാണു് തലക്കെട്ടു് കൊടുത്തിരിക്കുന്നതു്. ആദ്യ വാചകത്തിൽ നാലു പാത്രിയക്കീസന്മാർ ഉണ്ടായിരിക്കണമെ

ന്നു് പറകയും ചെയ്യുന്നു. കുലഹ്ഹൻ എന്നതു് ആ നാലുപേരുടെയും പ്രതിനാമമെങ്കിൽ അഞ്ചാമതു് പ്രധാന തലവനായി ഒരാളുകൂടി ഉണ്ടായിരിക്കേണ്ടതാണു് അഞ്ചാമതു് ഒരാളില്ലാത്തതുകൊണ്ടു് കുലഹ്ഹൻ മുകളിൽ പറഞ്ഞവരുടെ കപ്രതിനാമമല്ലെന്നും "കുൽ" എന്നതിന്റെ അർത്ഥവ്യത്യാസം വരാതെയും ഭാഷയുടെ പ്രയോഗത്തിനു് യോജിച്ചും പെരുക്കിച്ചേർത്തതാണെന്നും മനസ്സിലാക്കണം. അങ്ങനെ പെരുക്കിച്ചേർക്കുന്ന പതിവു് സുറിയാനിഭാഷയിലുണ്ടെന്നു് ഭാഷാപരിജ്ഞാനമുള്ളവർക്കറിയാം. റോമിലെ പാത്രിയർക്കീസ് മാത്രം പ്രധാന തലവനായിരുന്നെങ്കിൽ സുപ്രസിദ്ധ ഭാഷാവിദഗ്ധനായ ബാറബ്രായ "കുലഹ്ഹൻ എന്നതിനു് പകരം "മെനഹ്ഹൻ എന്നപദം ചേർക്കുമായിരുന്നു.

റീശോ റാബോദ്കുലഹ്ഹൻ എന്നതു് സകലക്രിസ്ത്യാനികളേയും ഉദ്ദേശിച്ചു് വ്യംഗ്യാർത്ഥത്തിലാണു് ഉപയോഗിച്ചിരിക്കുന്നതു് ഇതിന്റെ എല്ലാത്തിന്റേയും ക്രീയ നെഹവൂൻ എന്നതു് ബഹുവചനമാണു് മുകളിൽ നിന്നും 'വാവ്" മൂലം ഇറക്കിതിഴത്തെ വാചകത്തിലെയും ക്രീയ ആകുന്നു. റോമിലുള്ളവൻ എല്ലാവരുടെയും പ്രധാന തലവൻ എന്നു് പറകയും അലക്സന്ത്ര്യായിലുള്ളവനും- കുസ്തന്തീനോസിലുള്ളവനും അന്ത്യോഖ്യായിലുള്ളവനും അവനോടുകൂടെഎന്താണു് എന്നു് പറയാതിരിക്കയും ചെയ്താൽ എങ്ങിനെയാണു് വാചകംപൂർത്തിയാകുന്നതു്.

അവനോടുകൂടെ (റോമിലുള്ളവനോടു കൂടെ) അലക്സന്ത്ര്യായിലുള്ളവൻ — പ്രധാന തലവനല്ലാതെ മററെന്താണു്? അതുകൊണ്ടു് മുകളിൽ പറഞ്ഞ പ്രധാന തലവൻ റോമിലുള്ളവനോടുകൂടെ മററു് മൂന്നു് പാത്രിയർക്കിസന്മാർക്കും ചേരുന്നതാണു്. ലോകത്തിന്റെ നാലുഭാഗങ്ങളിലായി നാലു പാത്രിയർക്കീസന്മാർ ഉണ്ടായിരിക്കണമെ

ന്നും ഓരോ ഭാഗങ്ങളിൽ ഓരോരുത്തർ പ്രധാന തലവന്മാരായിരിക്കണമെന്നും അവർ നാലുപേരും സമന്മാരായിരിക്കണമെന്നമാണ് ഈ കാനോനായിൽ നിന്നും വെളിവാകുന്നതു്. ഇതിനെ തെററിച്ചു് ഭാഷാന്തരം ചെയ്തു് ആശയ വ്യത്യാസം വരുത്തുന്നതു് ഒരിക്കലും നീതീകരിക്കത്തക്കല്ല.

ഈ നിയമത്തെ കാനോൻ പുസ്തകത്തിൽ നിഖ്യായുടേതായി ചേൎത്തിരിക്കുന്നു. നിഖ്യാസുന്നഹദോസിൽ 20 നിയമങ്ങളെയുള്ളു. കാനോൻപുസ്തകത്തിൽ നിഖ്യായുടേതായി 20-ൽ കൂടുതൽ നിയമങ്ങൾ കാണുന്നുണ്ടു്. അന്ത്യോഖ്യാ, റോമാ, അലക്സന്ത്ര്യാ, ഈ മൂന്നുപാത്രിയർക്കിസിനോടുകൂടി കുസ്തന്തിനോപ്പോലീസിലും ഒരു പാത്രിയർക്കീസ് ഉണ്ടാകണമെന്നു് നിശ്ചയം ചെയ്തതു് കുസ്തന്തീനോപ്പോലീസിലെ സുന്നഹദോസിൽ വച്ചാണല്ലോ. എന്നാൽ ഈ നിയമവും നിഖ്യാനിയമസംഹിതയിൽ കൊള്ളിച്ചിരിക്കുന്നു. നിഖ്യാനിയമങ്ങളോടു ചേരുന്നതും അനന്തര പൊതു സുന്നഹദോസുകളിൽ അംഗീകരിക്കപ്പെട്ടതുമായ നിയമങ്ങൾ നിഖ്യാനിയമം എന്ന അഭിധാനത്തിൽ അറിയപ്പെടുന്നു. നമ്മുടെ വിശ്വാസപ്രമാണത്തെ നിഖ്യാവിശ്വാസപ്രമാണം എന്നാണല്ലൊ പറയുന്നതു്. എന്നാൽ അതു് മററു് സുന്നഹദോസുകളിലും കൂടി പാസാക്കിയ നിയമങ്ങളാണല്ലോ. അതുപോലെ ഈ നിയമവും നിഖ്യാനിയമസംഹിതയിൽ ബാർ എബ്രായചേർത്തു കൊള്ളിച്ചിരിക്കുന്നു. ഇത്രയും പറഞ്ഞതു് നിഖ്യാസുന്നഹദോസ് കാലത്തു് നാലു പാത്രിയർക്കീസന്മാർ ഇല്ലാതിരിക്കെനാലുപാത്രിയർക്കീസന്മാർ ഉണ്ടായിരിക്കണമെന്ന നിയമം നിഖ്യായുടേതായി ചേൎത്തിരിക്കുന്നതിനാലാണ്

റോമിലെ മെത്രാന് ചില പ്രാധാന്യതകൾ ഉള്ളതായി കാണുന്നു. അതു് എന്താണെന്നു കൂടി നമുക്കു് പരിശോധിക്കാം. AD 336ൽ ചക്രവർത്തി റോമിൽ നിന്നും കുസ്തന്തീനോപ്പോലീസിലേക്കു് രാജധാനി മാററിയപ്പോൾ ചക്രവർത്തിയുടെ (Lateran palace) കൊട്ടാരം റോമിലെ മെത്രാനു കൊടുത്തു. കുസ്തന്തീനോസ് ചക്രവർത്തി റോമിലെ (Selve s ter) മെത്രാന് സംഭാവനകൾ കൊടുത്തും സഹായിച്ചു. മദ്ധ്യ ഇററലിയിൽ പല രാജ്യങ്ങളും വിട്ടുകൊടുത്തു. സഭാസംബന്ധമായ കാര്യങ്ങളെ നിയന്ത്രിക്കുന്നതിനും റോമിലെ മെത്രാനെ ചുമതലപ്പെടുത്തി. ഇതുകൊണ്ടെല്ലാം റോമിലെ മെത്രാൻ ധനസംബന്ധമായും മററും ഔന്നത്യം പ്രാപിച്ചിരുന്നു. ഹൺസ് (Huns) റോമിനെ ആക്രമിച്ചപ്പോൾ (Leo I) ലിയോപാപ്പാ ചക്രവർത്തിയെ സഹായിച്ചു് ഹൺസിനെ പരാജയപ്പെടുത്തി. അതുകൊണ്ടു് ചക്രവർത്തിയുടെ പ്രത്യേക സ്നേഹത്തിന് പാത്രീഭവിച്ചു. ഈ നിലയിലെല്ലാം റോമിലെ മെത്രാൻ പ്രാധാന്യം അർഹിച്ചിരുന്നു. അല്ലാതെ മററു പാത്രിയക്കീസന്മാരുടെ മേൽ പരമാധികാരം ഉള്ളവനല്ലായിരുന്നു.

ഇതുവരെ പ്രതിവാദിച്ചതിൽ നിന്നും യേശുതമ്പുരാൻ പത്രോസിനു പരമാധികാരമൊന്നും കൊടുത്തിരുന്നില്ലെന്നും പത്രോസ് അങ്ങനെ ഒരധികാരം പ്രയോഗിച്ചിരുന്നില്ലെന്നും, ശ്ലീഹന്മാർ എല്ലാം സമത്വത്തിൽ വർത്തിക്കയും ക്രിസ്തുരാജ്യത്തിനുവേണ്ടി യോജിച്ചു് പ്രവർത്തിക്കയും ചെയ്തിരുന്നെന്നും, അന്ത്യോഖ്യായിലാകട്ടെ റോമിലാകട്ടെ ഉണ്ടായിരുന്ന പത്രോസിൻെറ പിൻഗാമികൾ പരമാധികാരമൊന്നും അർഹിച്ചിരുന്നില്ലെന്നും പൊതു സുന്നഹ

ദോസ്സുകളാകട്ടെ കൽക്കദൂൻ സുന്നഹദോസാകട്ടെ റോമാ മെത്രാന്റ് പ്രത്യേക അധികാരമൊന്നും കൊടുത്തിരുന്നില്ലെന്നും റോമിലെ മെത്രാന്മാർ ആരും തന്നെ ആറാം ശദാബ്ദം വരെ പരമാധികാരമുള്ളതായി ഭാവിക്കയൊ നടത്തുകയൊ ചെയ്തിരുന്നില്ലെന്നും പ്രത്യക്ഷമായിട്ടുണ്ടല്ലൊ. എന്നാൽ യേശുതമ്പുരാനാകട്ടെ; ശ്ലീഹന്മാരാകട്ടെ; വി. പിതാക്കന്മാറാകട്ടെ, സുന്നഹദോസുകളാകട്ടെ, കല്പിക്കാത്തതായ ഒരു സ്ഥാനം പത്രോസിനോ, റോമാമെത്രാനൊ ഉണ്ടെന്നു വാദിക്കുന്നതു് കേവലം വിശ്വാസവിപരീതവും ക്രൈസ്തവ നിയമ വിരുദ്ധവും ആണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ

